
best wishes
best wishes....
66–ാം ജന്മദിനം ആഘോഷിക്കുന്ന
മലങ്കരയുടെ പരിശുദ്ധ പിതാവ്
ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ്
ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്ക്
**മലങ്കരസഭ** മാസികയുടെ
ഹൃദയം നിറഞ്ഞ ജന്മദിനാശംസകൾ

ലക്കം 9,
പുസ്തകം 68
സെപ്റ്റംബർ 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS



### സ്ഥിരം പംക്തികൾ





## നിറവോടെ...

കൈകോർക്കാനും കളിച്ചീടാനും
കാലം കാത്തുവച്ച കനകോത്സവം
ഉത്സവങ്ങൾ പലരുമപഹരിക്കുമ്പോൾ
എല്ലാവർക്കുമായി ഈ ഓണം മാത്രം ബാക്കി
ഏകതയുടെ ഉത്സവത്തിന്
നിറവുള്ള ആശംസകൾ



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റ പ്രതി | : 15 രൂപ |
| ഒരു വർഷം | : 125 രൂപ |
| 4 വർഷം | : 500 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : 1250 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 1500 രൂപ |



## ലളിതം മധുരം

സഖറിയാ മാർ അന്തോനിയോസ്
(പ്രസിഡന്റ്, മലങ്കരസഭ)



# അന്നം നഷ്ടപ്പെടുത്തരുത്

തമിഴ് സാഹിത്യത്തിലെ വളരെ ശ്രദ്ധേയനായ ഒരു എഴുത്തുകാരനാണ് തിരുവള്ളൂർ. സങ്കീർത്തനങ്ങൾക്ക് തുല്യമായ സൗന്ദര്യത്തിൽ അദ്ദേഹം എഴുതിയ പുസ്തകമാണ് തിരുക്കുറൾ. അദ്ദേഹം പണ്ഡിതനും ശ്രേഷ്ഠനുമാണെങ്കിലും വളരെ വിനയമുള്ളവനും ഒന്നും നഷ്ടപ്പെടുത്തിക്കളയാൻ ആഗ്രഹമില്ലാത്തയാളുമാണ്.

ഒരുദിവസം അദ്ദേഹം തന്റെ ഭാര്യയോട് ഇപ്രകാരം പറഞ്ഞു. 'ഞാൻ അധികം താമസമില്ലാതെ മരിക്കും നിനക്ക് എന്നോടെന്തെങ്കിലും പ്രത്യേകമായി ചോദിക്കാനുണ്ടോ?' അപ്പോൾ ആ സ്ത്രീരത്നം മറുപടിയായി ഇപ്രകാരം പറഞ്ഞു. നമ്മൾ ഒരുമിച്ചു ജീവിച്ച ഈ കാലയളവിൽ അനേകം കാര്യങ്ങൾ പറഞ്ഞു തന്നിട്ടുണ്ടല്ലോ. എന്നാൽ അങ്ങു ചെയ്യുന്ന ഒരു കാര്യം എനിക്ക് ഇതേവരെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. അങ്ങ് എല്ലാദിവസവും ഭക്ഷണം കഴിക്കുമ്പോൾ ഭക്ഷണ പാത്രത്തിന്റെ ഇടതുവശത്തായി ഒരു സൂചിയും ഒരു ചെറിയ മൺപാത്രവും അതിൽ കുറച്ചു വെള്ളവും വയ്ക്കുന്ന പതിവുണ്ടല്ലോ. അതിന്റെ യർത്ഥം എനിക്കു ഇന്നുവരെ മനസ്സിലായിട്ടില്ല. അപ്പോൾ അദ്ദേഹം അവരോട് ഇപ്രകാരം പറഞ്ഞു. 'നീ വളരെ സൂക്ഷ്മമായി ഭക്ഷണം വിളമ്പും ഞാനും വളരെ സൂക്ഷ്മതയോടെ പാത്രത്തിൽ നിന്നു ഭക്ഷണം കഴിക്കും. എന്നാൽ ഏതെങ്കിലും കാരണവശാൽ ഒരു ചോറു നിലത്തു വീണാൽ അത് സൂചികൊണ്ട് എടുത്ത് വെള്ളത്തിൽ മുക്കി ഭക്ഷിക്കുവാനാണ് അപ്രകാരം ചെയ്യുന്നത്.'

യാതൊന്നും നഷ്ടപ്പെടുത്തരുത് എന്നാണ് അദ്ദേഹം പറഞ്ഞുവച്ചത്. ഇന്ന് നമ്മുടെ സദ്യകളിലും, ഭവനങ്ങളിലും വളരെയധികം ഭക്ഷണം നഷ്ടപ്പെടുത്തുന്നു. അതേ അവസരത്തിൽ പട്ടിണി കിടക്കുന്ന അനേകം മനുഷ്യരുമുണ്ട്. ഇതു നമ്മൾ മനസ്സിലാക്കി പ്രവർത്തിക്കേണ്ടതാണ്. ഭക്ഷണം പാവനതയോടെ കൈകാര്യം ചെയ്യേണ്ടതാണ് എന്ന് തിരുവള്ളൂർ ഓർമ്മിപ്പിക്കുകയാണ്.

"ഓരോ വറ്റും ദൈവം തന്നതാണ്. അതു പാവനതയോടെ കൈകാര്യം ചെയ്യേണ്ടതാണ്."



# മഹാപുരോഹിത സന്ദേശം

ദൈവരാജ്യസങ്കൽപങ്ങൾക്ക് സദൃശ്യമായ രീതിയിൽ കേരള നാടിന്റെ ഭരണം നിർവ്വഹിക്കുകയും, നന്മയുടെയും ത്യാഗത്തിന്റെയും തേജസ്സുറ്റ പ്രതിരൂപമായി മലയാളിയുടെ ഹൃദയത്തിൽ ചിരപ്രതിഷ്ഠ നേടുകയും ചെയ്ത മഹാനുഭാവനായ മഹാബലി ചക്രവർത്തിയുടെ ജീവിതത്തെക്കുറിച്ചുള്ള നിറമുള്ള ഓർമ്മകളുമായി ഒരു ഓണം കൂടി സമാഗതമായിരിക്കുന്നു. അസുരന് പോലും വേണമെങ്കിൽ തന്റെ കർമ്മങ്ങളിലെ വിശുദ്ധികൊണ്ട് ദേവന്മാർക്ക് തുല്യം ഉയരുവാൻ കഴിയുമെന്നുള്ള വലിയ സന്ദേശമാണ് ഓരോ ഓണവും നമ്മോട് സംവദിക്കുന്നത്. എല്ലാവരും ഒന്നു പോലെ വാണിരുന്ന, കള്ളവും ചതിവും എള്ളോളമില്ലാത്ത സ്വർഗ്ഗതുല്യമായ ആ ഇന്നലകളെക്കുറിച്ചുള്ള മധുരിമയാർന്ന ഓർമ്മകൾ, അസമത്വവും അനീതിയും അധാർമ്മികതയും മുഖമുദ്രയായിരിക്കുന്ന ഇന്നിന്റെ സാമൂഹ്യ സാഹചര്യങ്ങളിൽ, ഒരു നല്ല നാളെയെക്കുറിച്ചുള്ള നമ്മുടെ സ്വപ്നങ്ങൾക്ക് കൂടുതൽ ഓജസ്സും ജീവനും പകർന്നുനൽകും എന്നതിൽ സംശയമില്ല. എല്ലാ മതങ്ങളിലും ആചരിക്കുന്ന വിവിധ ഉത്സവങ്ങളും പെരുനാളുകളും പ്രദാനം ചെയ്യുന്ന ആദ്ധ്യാത്മികതയുടെ തലം എന്നത്, അതിന്റെ ആചരണത്തിൽക്കൂടി ഇപ്രകാരം മനുഷ്യഹൃദയങ്ങളിൽ രൂഢമൂലമാകുന്ന ഈശ്വര ചൈതന്യത്തേയും നന്മയെയും കുറിച്ചുള്ള കാഴ്ചപ്പാടുകൾ തന്നെയാണല്ലോ. നമുക്ക് നഷ്ടമായിപ്പോയ പൂർവ്വിക നന്മകളിലേക്ക് തിരിച്ചുപോകുവാനും മാനവഹൃദയങ്ങളിൽ അവശേഷിക്കുന്ന ദൈവീകതയുടെ തിരിനാളത്തെ പ്രോജ്ജ്വലിപ്പിക്കുവാനും ഈ നാളുകൾ പര്യാപ്തമായിത്തീരട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

**ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ**

# ജനകീയ സമരങ്ങളും ദേശ ഭദ്രതയും

സംശുദ്ധമായ ഭരണവും അഴിമതിരഹിത രാഷ്ട്രവും - എക്കാലവും ജനം (സമൂഹം) താലോലിച്ചു വരുന്ന ഒരു സ്വപ്നം ! യാഥാർത്ഥ്യമാക്കുവാൻ ഏറെ പണിപ്പെടേണ്ടിയിരിക്കുന്ന ഒരു പദ്ധതി ; പക്ഷേ , ഈ സ്വപ്നം കൈവിടുവാൻ ജനം ഒരുക്കമല്ലെന്നുള്ളതിന്റെ പ്രത്യക്ഷമായ തെളിവാണ് ഏറെ ചർച്ച ചെയ്യപ്പെടുന്ന ലോക്പാലും അണ്ണാ ഹസാരെയുടെ ഉപവാസവും. 'സർക്കാർ തോറ്റില്ല , അണ്ണാ ഹസാരെ ജയിക്കുകയും ചെയ്തു' എന്നായിരുന്നു ഹസാരെ ഉപവാസം അവസാനിപ്പിച്ചതിനെ വിശകലനം ചെയ്തുകൊണ്ടുള്ള ചില മാധ്യമങ്ങളുടെ വിലയിരുത്തൽ. സർക്കാരിനെയും ഹസാരെയെയും പ്രീണിപ്പിക്കുവാൻ കഴിഞ്ഞു എന്നതിലുപരി ഈ വിലയിരുത്തലിന് പ്രസക്തിയുണ്ടെന്ന് കരുതുവാൻ കഴിയുന്നില്ല. അഴിമതി, സാംസ്ക്കാരികവും, മനശാസ്ത്രപരവുമായ ഒരു പ്രശ്നമാണ് ; സാമൂഹിക രാഷ്ട്രീയ സാഹചര്യങ്ങൾ അതിന് അനുകൂലമോ പ്രതികൂലമോ ആയ പശ്ചാത്തലങ്ങൾ ഒരുക്കുമെന്ന് മാത്രം. സമ്പന്നരായ അഴിമതിക്കാരാണേറെയും എന്നതിനാൽ അഴിമതി സാമ്പത്തിക ഉച്ചനീചത്വങ്ങളുടെ പ്രതികരണമായോ, സാമ്പത്തിക വ്യവസ്ഥിതി ഉളവാക്കുന്ന പ്രതിസന്ധിയായോ കാണുവാൻ പ്രയാസമാണ്. സാമൂഹിക - രാഷ്ട്രീയ - ഭരണ മണ്ഡലങ്ങളിൽ കടന്നു കൂടിയ ഈ വിപത്തിനെതിരെ ശക്തമായി പ്രതികരിക്കേണ്ടത് അനിവാര്യമായ സംഗതിയാണെങ്കിലും പ്രതികരിക്കുന്ന ശൈലി ഏതു വിധമായിരിക്കണമെന്ന് ഏറെ കരുതലോടെ ചിന്തിക്കേണ്ട വസ്തുതയാണ് ; അഴിമതിക്കെതിരെ അക്രമാസക്തമായ ഒരു സമരമുറ ആശാസ്യമാണെന്ന് പറയുവാൻ കഴിയില്ലല്ലോ ?



പൊതുരംഗത്ത് നിന്ന് അഴിമതി തുടച്ചുനീക്കുന്നതിനും, അഴിമതിക്കാരായവരെ നിയമത്തിന്റെ മുമ്പിൽ കൊണ്ടുവരുന്നതിനും ലക്ഷ്യമിട്ടുകൊണ്ടുള്ള ലോക്പാൽ ബിൽ പാർലമെന്റ് ചർച്ച ചെയ്യുന്നത് ഏറെ ശുഭപ്രതീക്ഷ നല്കുന്ന കാര്യമാണ്. ലോക്പാലിന്റെ അധികാരപരിധിയിൽ ആരൊക്കെ ഉൾപ്പെടണം എന്നതും ഗൗരവമാർന്ന വസ്തുതയാണ്. ഭാരതം പോലെയുള്ള ഒരു പരമാധികാര രാഷ്ട്രത്തിന്റെ ഭരണചക്രം തിരിക്കുന്നതിൽ മുഖ്യപങ്ക് വഹിക്കുന്ന പ്രധാനമന്ത്രി അഴിമതിയുടെ കറ പുരളാത്ത വ്യക്തിയായിരിക്കണമെന്ന് ആഗ്രഹിക്കാത്ത ഭാരതീയൻ കാണുകയില്ല. സുശക്തമായ പാർലമെന്ററി സംവിധാനം നിലനില്ക്കുന്ന രാഷ്ട്രത്തിൽ പ്രധാനമന്ത്രി ലോക്പാലിന്റെ പരിധിയിൽ വരുന്നതിലുള്ള ഗുണവും ദോഷവും വിവിധ തലങ്ങളിൽ നിന്നുകൊണ്ട് ശാസ്ത്രീയമായി വിശകലനം ചെയ്യപ്പെടേണ്ടതാണെന്നാണ് കരുതുന്നത്.

അഴിമതിക്കെതിരേയുള്ള അണ്ണാ ഹസാരെയുടെ പോരാട്ടത്തെ ആദരവോടെ കാണുമ്പോഴും മാധ്യമങ്ങൾ ഏറെ ആഘോഷിച്ച സമീപകാലത്തെ അദ്ദേഹത്തിന്റെ ഉപവാസ ശൈലിയോട് യോജിക്കുവാൻ കഴിയുന്നില്ല. രാഷ്ട്ര പിതാവായ മഹാത്മ ഗാന്ധിയുടെ ഉപവാസ ശൈലിയോട് താരതമ്യം



ചെയ്യുമ്പോഴാണ് ഇതിൽ പ്രയാസം നേരിടുന്നത്. മഹാത്മജിക്ക് ഉപവാസമെന്ന സമരമുറ ഒരു തരം ആദ്ധ്യാത്മികാനുഭമായിരുന്നു. ഈ ആത്മീക ഭാവവും ചൈതന്യവും ഉപവാസ പന്തലിൽ എത്തുന്നവരിലൂടെയും, വാർത്താമാധ്യമങ്ങളിലൂടെയും ഭാരതത്തിൽ അങ്ങോളമിങ്ങോളം പ്രചരിച്ചിരുന്നു. ഉത്സവതിമിർപ്പോടെ ഉപവാസം ചർച്ച ചെയ്യപ്പെട്ടിരുന്നില്ല ; ദേശത്തിന്റെ വിവിധ ഭാഗങ്ങളിലായി ആയിരങ്ങൾ അദ്ദേഹത്തോടുകൂടി ഉപവസിക്കുകയും ചെയ്തിരുന്നു. ഹസാരെ സംഘം ഉപവാസത്തെ കേവലം ആക്ഷരികമായി - കൂടെ വസിക്കുക - മാത്രം കരുതുകയായിരുന്നുവോ എന്ന് സംശയിക്കുന്നു. Fast & Feast എന്ന് ചില മാധ്യമങ്ങൾ വിശേഷിപ്പിച്ചത് ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ആദരണീയനായ അണ്ണാ ഹസാരെയോടു കൂടി ഉപവാസം അനുഷ്ഠിച്ചവർ എത്രയെന്ന് നിശ്ചയമില്ല.

അഴിമതിക്കെതിരെയുള്ള പോരാട്ടത്തിൽ ഹസാരെ കൈകൊണ്ട ശൈലിയും ഏറെ ആശങ്ക ഉളവാക്കുന്നു. ജനകീയ പ്രതിഷേധങ്ങളിലൂടെ, പ്രക്ഷോഭങ്ങളിലൂടെ പാർലമെന്റ് പോലെയുള്ള അത്യുന്നത ജനാധിപത്യ സ്ഥാപനത്തെ മുൾമുനയിൽ നിർത്തുന്നത് പിന്തുണയ്ക്കുവാൻ കഴിയുകയില്ല. ജനശ്രദ്ധ ആകർഷിക്കുന്ന തുറുപ്പുചീട്ടുകൾ എടുത്തുയർത്തി ഭാരതത്തിന്റെ ദേശീയ ഭദ്രതയ്ക്ക് ഉലച്ചിൽ തട്ടുന്ന വിധം പ്രക്ഷോഭങ്ങൾ സംഘടിപ്പിക്കുവാൻ ശ്രമിച്ചാൽ സാധിക്കുമെന്നുള്ള ധാരണ യാതൊരു മത-സാംസ്ക്കാരിക-രാഷ്ട്രീയ തലത്തിലും അനുവദിച്ചുകൂടാ. വ്യവസായ രംഗത്ത് ഭാരതത്തിൽ വിദേശ രാഷ്ട്രങ്ങൾ മുതൽ മുടക്കുവാൻ സന്നദ്ധരാകുന്നത് അനുവദനീയമാണെങ്കിലും ദേശ സുരക്ഷയ്ക്ക് വിള്ളൽ വീഴ്ത്തുന്ന വിധമുള്ള വൈദേശിക സാന്നിദ്ധ്യത്തിനും, ജനകീയ പ്രക്ഷോഭത്തിന്റെ ഭാവം സ്വീകരിച്ചുകൊണ്ടുള്ള ഭീകര പ്രവർത്തനങ്ങൾക്കും ഒരു തരത്തിലും അവസരങ്ങൾ നൽകിക്കൂടാ. അഴിമതി നിരോധനത്തിന്റെ പേരിലാണെങ്കിൽ പോലും പാർലമെന്റിനെ മറികടക്കുന്നതോ, ജനാധിപത്യ വ്യവസ്ഥിതിയെ തകിടം മറിക്കുന്നതോ ആയ സമരമുറകൾ ആശാസ്യമാണെന്നു ചിന്തിക്കുവാൻ പ്രയാസമാണ്. ദേശീയ ബോധവും, പൊതുമുതലിനോടുള്ള കരുതലും ജനാധിപത്യ വ്യവസ്ഥിതിയിലെ പ്രധാന ഘടകങ്ങളാണ്. പൊതുസമ്പത്ത് (Common Wealth) സംരക്ഷിക്കപ്പെടേണ്ടതാണെന്ന ബോധം സ്ക്കൂൾ തലം മുതൽ നൽകേണ്ടിയിരിക്കുന്നു. അഴിമതി നിരോധനത്തിനു നിയമങ്ങൾ രൂപീകരിക്കുന്നതോടൊപ്പം ദേശീയ ബോധവും, ദേശീയ സുരക്ഷാഭദ്രതയും, പൊതുസമ്പത്തു കൈകാര്യം ചെയ്യുന്നതിനാവശ്യമായിരിക്കുന്ന സുതാര്യതയും മറ്റും നിരന്തര ബോധവൽക്കരണത്തിന്റെ വിഷയങ്ങൾ ആകണം. ആദ്ധ്യാത്മിക രംഗത്തുള്ളവർക്ക് ഏറെ പ്രവർത്തിക്കുവാനുള്ള മേഖലയാണിതെന്നും ഓർത്തിരിക്കണം.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**

Derailed

നിധീഷ് ചന്ദ്രൻ, മലയാള മനോരമ

**കോഴിക്കോട് നഗരത്തിലെ ഒരു ഗേൾസ് ഹൈസ്ക്കൂളിലെ 8 – 12 ക്ലാസ്സുകളിൽ പഠിക്കുന്ന പെൺകുട്ടികളിൽ 80 പേർ മയക്കുമരുന്നിന് അടിമകൾ.**

**എറണാകുളം ജില്ലയിൽ ഒരുദിവസം വിൽക്കുന്നത് മൂന്നര കോടിയുടെ പാൻ മസാല.**

**"പാൻ മസാലകൾക്ക് വിലക്കുറവാണ്. ദുർഗന്ധമില്ല, ആരും പിടിക്കുകയില്ല. നല്ല സുഖമുണ്ട്." ഒരുസ്ക്കൂൾ കുട്ടിയുടെ സാക്ഷ്യം.**

# വഴി തെറ്റുന്ന ബാല്യങ്ങൾ

**സ്ഫ**ടികം പോലെ പരിശുദ്ധമാകേണ്ട നമ്മുടെ കുട്ടികളുടെ ബാല്യങ്ങളിൽ ചിലയിടങ്ങളിൽ പുള്ളിക്കുത്തുകൾ വീണു തുടങ്ങിയിരിക്കുന്നു. പീഡനശ്രമത്തിനിടയിലുള്ള കൊലപാതകങ്ങളിൽ പതിമൂന്നു വയസ്സുകാരനും നാലാം ക്ലാസ്സുകാരനും പ്രതികൾ, മോഷണ സംഘങ്ങളിൽ അംഗങ്ങളാകുന്ന സ്ക്കൂൾ വിദ്യാർത്ഥികൾ, മദ്യത്തിനും മയക്കുമരുന്നിനും കൊച്ചുകുട്ടികൾ പോലും അടിമകളാകുന്നു. എന്താണ് നമ്മുടെ കുട്ടികൾക്കു സംഭവിക്കുന്നത്.? ബന്ധങ്ങളും മൂല്യങ്ങളുമൊന്നും വകവയ്ക്കാതെ തിന്മയുടെ നീരാളിപ്പിടുത്തത്തിൽ കുടുങ്ങിപ്പോകുന്ന അവരെ രക്ഷിക്കാൻ ആർക്കാണ് കഴിയുക. തീർച്ചയായും ചർച്ച ചെയ്യപ്പെടേണ്ട ഒരു വിഷയമാണിത്.

## എവിടേക്കാണ് അവർ?

കുറ്റകൃത്യങ്ങളിൽപ്പെടുന്ന കുട്ടികളുടെ എണ്ണത്തിൽ ഓരോ വർഷവും ക്രമാതീതമായ വർദ്ധനവുണ്ടാവുന്നുവെന്നാണ് സ്റ്റേറ്റ് ക്രൈം റിക്കോർഡ്സ് ബ്യൂറോയുടെ കണക്ക്. 2009-ൽ 677 കുട്ടികൾ ക്രിമിനൽ കേസുകളിൽ പിടിയിലായപ്പോൾ 2010-ൽ അത് 801 ആയി. കുട്ടികൾ കുറ്റവാളികളാകുന്ന മിക്കവാറും സംഭവങ്ങൾ കേസാകാത്തതിനാൽ യഥാർത്ഥ എണ്ണത്തിന്റെ 10% പോലുമാവില്ല ഈ കണക്ക്. ഒറ്റയ്ക്കു ചെയ്യുന്ന കുറ്റകൃത്യങ്ങളായിരുന്നു നേരത്തേയെങ്കിൽ സംഘം ചേർന്നുള്ള കുറ്റകൃത്യങ്ങളാണു രണ്ടു വർഷമായുള്ള പ്രവണത. 2011-ൽ കേരളത്തിന്റെ മുഴുവൻ മനസാക്ഷിയെ ഞെട്ടിച്ച് ഇടുക്കി ജില്ലയിൽ നടന്ന രണ്ടു കൊലപാതകങ്ങളിൽ പ്രതികളായതും പതിനഞ്ചു വയസ്സിൽ താഴെയുള്ള രണ്ടു കുട്ടികൾ.

കുട്ടികളുടെ ഇടയിലെ മദ്യപാനവും ലഹരി ഉപയോഗവുമെല്ലാം മുമ്പെങ്ങും ഇല്ലാത്ത വിധം വർധിച്ചതായി വിവിധ പഠനങ്ങൾ വ്യക്തമാക്കുന്നു. സ്ക്കൂൾ കുട്ടികൾ പോലും മദ്യത്തിന് അടിമകളാവുന്ന ഗൗരവതരമായ സ്ഥിതിയിലേക്കാണ് ഇതു നീങ്ങുന്നത്. കുട്ടികൾക്കെ

**തിരുവനന്തപുരം, കൊല്ലം, കോട്ടയം, തൃശൂർ, പത്തനംതിട്ട പോലെയുള്ള കേരളത്തിലെ എല്ലാ പ്രധാന ജില്ലകളും ലഹരി വിൽപ്പനയിലും ഉപഭോഗത്തിലും മുൻപന്തിയിലാണ് എന്നത് നാം ഭയപ്പാടോടെ കാണേണ്ടതല്ലേ?**

തിരെ നടക്കുന്ന അതിക്രമങ്ങളിലും ഇക്കാലയളവിൽ വർധനയുണ്ടായിട്ടുണ്ട്. ഈ വർഷം സ്കൂൾ തുറന്ന ജൂൺ മാസം മാത്രം കുട്ടികൾക്കെതിരെയുള്ള പീഡനത്തിന്റെ പേരിൽ കേരളത്തിൽ റിപ്പോർട്ട് ചെയ്യപ്പെട്ടത് അറുപതോളം കേസുകൾ. അമ്മയും അച്ഛനും അധ്യാപകരുമെല്ലാം ഇതിൽ പ്രതികൾ.

### വഴി തെറ്റുന്നത് എവിടെ?

കുട്ടികൾക്കുണ്ടാവുന്ന പ്രശ്നങ്ങളിൽ ഏറിയ പങ്കിനും കാരണം അവർക്കു ചുറ്റുമുള്ള സമൂഹം തന്നെയാണ്. വാർത്താവിനിമയ വിപ്ലവത്തിന്റെ ഇക്കാലത്ത് തള്ളേണ്ടത് തള്ളാനും കൊള്ളേണ്ടത് കൊള്ളാനുമുള്ള വിവേചന ശക്തിയില്ലെങ്കിൽ തീർച്ചയായും കുട്ടികൾ പ്രശ്നങ്ങളിൽ അകപ്പെടും. ഇവിടെ ഇവർക്ക് നേർവഴി കാട്ടേണ്ടത് മാതാപിതാക്കളും അധ്യാപകരുമൊക്കെയാണ്. കുറ്റകൃത്യങ്ങളിൽ അകപ്പെടുന്ന ഭൂരിഭാഗം കുട്ടികൾക്കും പ്രശ്നബാധിതമായ കുടുംബപശ്ചാത്തലത്തിന്റെ കഥ കൂടി പറയാനുണ്ടാകും. കുട്ടികൾ പ്രതികളായി ഈയിടെ നടന്ന സംഭവങ്ങളിലെല്ലാം പ്രശ്നകാരണം കുടുംബത്തിൽ നിന്നു തന്നെ തുടങ്ങിയതായി കണ്ടെത്താൻ കഴിയും.

കുടുംബത്തിലും, സാമൂഹിക ഘടനയിലുണ്ടായ മാറ്റമാണ് ഇതിനു പ്രധാന കാരണം. ആരുടെയും ശ്രദ്ധയിൽപ്പെടാത്ത ധാരാളം സമയവും ആരുടെയും കാഴ്ചയിൽപ്പെടാതെ സൗകര്യങ്ങൾ ഉപയോഗിക്കാനുള്ള സ്വാതന്ത്ര്യവും ഇപ്പോൾ കുട്ടികൾക്കുണ്ട്. സൗഹൃദം, പരിഗണന, വൈകാരികമായ പിന്തുണ ഇവയൊക്കെ കുട്ടികൾക്കു നൽകാനുള്ള സമയമോ സൗകര്യമോ പലപ്പോഴും മാതാപിതാക്കൾക്കു കിട്ടുന്നില്ല. പകരം പണത്തിന്റെ മോടി കൊണ്ട് സൗകര്യങ്ങൾ ഒരുക്കി കുട്ടികളെ സ്നേഹിക്കാൻ ശ്രമിക്കുകയാണ് പലരും. വീടുകളിൽ മുതിർന്നവരുടെ സാന്നിധ്യം കുറഞ്ഞു വരുന്നു. അച്ഛനമ്മമാർ ഉണ്ടെങ്കിലും കുട്ടികൾക്ക് കൂട്ടാവുമായിരുന്നത് അപ്പൂപ്പനോ അമ്മൂമ്മയോ ഒക്കെയാണ്. ഇപ്പോൾ അത്തരമൊരു സാധ്യതയില്ല.

വീടുകളെക്കാൾ കുട്ടികൾ ഏറ്റവുമധികം സമയം ചിലവഴിക്കുന്ന സ്കൂളുകളിലും അവരുടെ പ്രശ്നങ്ങൾ കേൾക്കാൻ ആരുമില്ലാത്ത



## നമ്മുടെ കുട്ടികൾ ലഹരിയിൽ

- കോളേജിൽ പഠിക്കുന്ന പെൺകുട്ടികൾ ലഹരിക്ക് അടിമകളും ലഹരി വില്പനക്കാരും ആയിത്തീരുന്നു. എന്നത് ക്യാമ്പസുകളിലെ പുതിയ കാഴ്ചയാണ്.
- കുട്ടികൾ വൈറ്റ്നർ ഉപയോഗിച്ച് ലഹരി ആസ്വദിക്കുന്നു. പെയിൻകില്ലറുകൾ, ക്യാൻസറിനുപയോഗിക്കുന്ന മരുന്നുകൾ, കഫ് സിറപ്പുകൾ വരെ ഉപയോഗിക്കുന്നുവെന്ന് റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു.
- 'സ്പാസ്മോ പ്രോക്സിവോൺ' എന്ന ഗുളിക അക്രമ സ്വഭാവമുള്ള മാനസിക രോഗികളെ മയക്കാൻ പരമാവധി രണ്ടെണ്ണമാണ് ഉപയോഗിക്കുന്നത്. ഇത് ഇരുപത് ഗുളിക വരെ ഉപയോഗിച്ച് ആൺ പെൺ ഭേദമെന്യേ ലഹരി ആസ്വദിക്കുന്ന കുട്ടികൾ കേരളത്തിലുണ്ട്.
- പെൺകുട്ടികൾ വൈറ്റ്നറിനേക്കാൾ നെയിൽ പോളീഷും റിമൂവറും കൂടി മിക്സ് ചെയ്ത് ലഹരി കണ്ടെത്തുന്നു എന്നത് പുതിയ അറിവ്.
- പാൻമസാല ഒരാഴ്ച ഉപയോഗിച്ചാൽ അതില്ലാതെ ജീവിക്കാൻ കഴിയില്ലായെന്നു വരും. അവിടെനിന്ന് ലഹരിയുടെ പുതിയ വഴികളിലേക്ക് (മയക്കുഗുളിക, ബ്രൗൺഷുഗർ.) 10 വയസ്സിനു താഴെയുള്ള കുട്ടികൾ വരെ ഉപയോഗിക്കുന്നുവെന്ന് റിപ്പോർട്ടുകൾ.
- ആൺപെൺ വ്യത്യാസമില്ലാതെ ലഹരിയുടെ അടിമകളായ കുട്ടികൾ അവർ അറിഞ്ഞും അറിയാതെയും ലൈംഗിക ചൂഷണത്തിന് വിധേയരായിക്കൊണ്ടിരിക്കുന്നുവെന്ന് സമകാലീന മാധ്യമങ്ങൾ റിപ്പോർട്ട് ചെയ്യുന്നു.
- ആഡംബര ജീവിതത്തിനുള്ള (സൗന്ദര്യ വർദ്ധക വസ്തുക്കൾ വിലയേറിയ വസ്ത്രങ്ങൾ, ആഭരണങ്ങൾ, സ്റ്റാർ ഹോട്ടലുകളിലെ ഭക്ഷണം). പണം കണ്ടെത്തുന്നതിന് ലഹരിവിൽപ്പനക്കാരായി /ഏജന്റുകളായി പ്രവർത്തിക്കുന്ന കുട്ടികളുണ്ട്.
- ലഹരിക്കുവേണ്ടി മോഷണം പതിവാക്കി വലിയ കുറ്റകൃത്യങ്ങളിലേക്ക് കുടിയേറുന്നവരും ഗുണ്ടാ സംഘങ്ങളിൽപ്പെടുന്ന ആൺകുട്ടികളും കൂടിവരുന്നു. ഗുണ്ടകളെയും ക്രിമിനലുകളെയും സ്നേഹിക്കുന്ന പെൺകുട്ടികളും ക്രിമിനൽ സ്വഭാവമുള്ളവരോട് വീരാരാധന തോന്നി പ്രണയിക്കുന്ന പെൺകുട്ടികളും കൂടുന്നുവെന്ന് റിപ്പോർട്ടുകൾ.
- Easy Money എന്ന സമൂഹ സങ്കല്പം ക്രിയാത്മകത ഉപയോഗിക്കാതെ അദ്ധ്വാനിക്കാതെ സുഖിച്ചു ജീവിക്കാമെന്ന തെറ്റായ ചിന്ത കുട്ടികളെ സ്വാധീനിച്ചിരിക്കുന്നു.

സ്ഥിതി പലപ്പോഴും ഉണ്ടാവാറുണ്ട്. സ്കൂളിലേക്കുള്ള വഴികളിൽ ചതിക്കുഴികൾ ഒരുക്കി റാക്കറ്റുകളും ഇപ്പോൾ സജീവമാണ്. ഒരു മിസ്ഡ് കോളിൽ തുടങ്ങി ജീവിതം അവസാനിപ്പിക്കേണ്ട ഗതികേടിൽ പെട്ട പെൺകുട്ടികളും, തമാശയ്ക്ക് തുടങ്ങിയ മദ്യപാനം മാനസികരോഗാശുപത്രിയിൽ എത്തിച്ച ആൺകുട്ടികളുമെല്ലാം ഇത്തരം റാക്കറ്റുകളുടെ ഇരകളുടെ ഉദാഹരണമാണ്.

മൊബൈലിന്റെയും ഇന്റർനെറ്റിന്റെയുമൊക്കെ അമിത ഉപയോഗവും കുട്ടികളെ പ്രശ്നങ്ങളിൽ പെടുത്താറുണ്ട്. ഇത്തരം മാധ്യമങ്ങളിൽ അധികം പേർ പരതുന്നതും ലൈംഗികമായ ആനന്ദത്തിനുള്ള സാധ്യതകളാണ്. കുട്ടികളെ ഇത്തരം കുറ്റകൃത്യങ്ങൾ ചെയ്യാൻ പ്രേരിപ്പിക്കുന്ന പ്രധാന ഘടകങ്ങളും ഇവ തന്നെ.

### മൊബൈൽ എന്ന വില്ലൻ

അഞ്ചാം ക്ലാസ്സുകാരനു പതിനായിരം രൂപയുടെ മൊബൈൽ സമ്മാനമായി നൽകിയ മാതാപിതാക്കൾ നമുക്കിടയിലുണ്ട്. സമ്മാനം നൽകിയ വിവരം അഭിമാനപൂർവ്വം മറ്റുള്ളവരുടെയടുത്ത് പറഞ്ഞ ഇവർ പക്ഷേ ഫോൺ കൊണ്ട് മകൻ എന്തൊക്കെ ചെയ്യുകയായിരുന്നുവെന്ന് അന്വേഷിക്കാൻ മുതിർന്നില്ല.

പല മാതാപിതാക്കളുടെയും സ്ഥിതി ഇതുതന്നെയാണ്. ഫോൺ വേണമെന്ന് വാശി പിടിക്കുന്ന കുട്ടികളുടെ ആഗ്രഹം നടത്തിക്കൊടുക്കുമ്പോൾ അവർക്കിതു വേണ്ടതു തന്നെയാണോ എന്നു ചിന്തിക്കു

ശേഷം 20-ാം പേജിൽ

Derailed

ജി. ബാലകൃഷ്ണൻനായർ
സൈക്കോളജിസ്റ്റ്

# നമ്മുടെ കുട്ടികൾ നേർവഴിക്കാണോ ?...

# അന്വേഷണം

ഭൂമിയുടെ സന്തുലിതാവസ്ഥ നിലനിർത്തുന്നത് പ്രകൃതിയാണ്. മനുഷ്യന്റെ സന്തുലിതാവസ്ഥ നിർണ്ണയിക്കപ്പെടുന്നത് അവൻ വളർന്നുവരുന്ന സാഹചര്യവും, അവന്റെ മനസ്സിന്റെ നന്മതിന്മകളുടെ നിയന്ത്രണരീതികളുമാണ്. ഭൂമിയിൽ അനാവശ്യ കടന്നുകയറ്റങ്ങൾ ഉണ്ടാകുമ്പോൾ പ്രകൃതി പ്രതികരിക്കുന്നതുപോലെയാണ് മനുഷ്യമനസ്സിൽ തിന്മ നന്മയുടെ മേൽ ആധിപത്യം സ്ഥാപിക്കുമ്പോൾ സമൂഹം പ്രതികരിക്കുന്നത്. ജനിക്കുന്ന എല്ലാ കുഞ്ഞുങ്ങളും നിഷ്കളങ്കരാണ്. അവനെ മനുഷ്യനായും ചെകുത്താനായും രൂപപ്പെടുത്തുന്നതിന്റെ ഏറിയ പങ്കും അവനെ വളർത്തുന്ന മാതാപിതാക്കൾക്കാണ്. സമയക്കുറവോ അറിവില്ലായ്മയോ ഈ വളർത്തു ദോഷത്തിന് ഉത്തരവാദിയായി ചിത്രീകരിക്കുന്നതിൽ അർത്ഥമില്ല. സമയമില്ലെങ്കിൽ ഉണ്ടാക്കണം, അറിവില്ലെങ്കിൽ നേടണം. കാര്യങ്ങൾ കൈവിട്ടുപോയശേഷം പരിതപിച്ചിട്ടു കാര്യമില്ല.

മാതാപിതാക്കളെ കണ്ടാണ് കുഞ്ഞുങ്ങൾ വളരുന്നത്. അതിനാൽ മാതാപിതാക്കൾ ഈ ഉത്തരവാദിത്വം മറക്കാതെ കുഞ്ഞുങ്ങൾക്ക് ഒരു ഉത്തമ മാതൃകയായി ജീവിച്ചാൽ തന്നെ കുഞ്ഞുങ്ങൾ നേർവഴിയാത്ര തുടങ്ങും. 6 വയസ്സ് വരെയാണ് വ്യക്തിത്വവികസനകാലം. 12 വയസ്സിനുള്ളിൽ സംസ്കാരം ഉറപ്പിക്കണം. ഈ കാലഘട്ടം കുഞ്ഞുങ്ങൾ മാതാപിതാക്കളുടെ പൂർണ്ണ ആശ്രയത്വത്തിലാണ് എന്നതിനാലാണ് അവരുടെ ഭാവി ഭാഗധേയം നിർണ്ണയിക്കുന്നത് മാതാപിതാക്കളാണെന്ന് ഊന്നിപ്പറയുന്നത്.

## കുഞ്ഞ് എന്ത് ആഗ്രഹിക്കുന്നു

1. അംഗീകാരം : - ബാല്യം മുതൽ അവർ പ്രധാനമായും ആഗ്രഹിക്കുന്നത് അംഗീകാരമാണ്. അവരുടെ പ്രായത്തിനൊത്ത് അവരുടെ പ്രവർത്തികൾ അംഗീകരിക്കുന്നതിനൊപ്പം മറ്റൊരാളെ അവരുമായി താരതമ്യം ചെയ്യുന്നത് അവസാനിപ്പിക്കണം. തെറ്റുകുറ്റങ്ങളോടെ അംഗീകരിച്ച് തെറ്റ് തിരുത്തുകയും ചേർത്ത് നിർത്തി അവ ബോധ്യപ്പെടുത്തുകയും ചെയ്യുക.

2. പ്രശംസ :- ആത്മാർത്ഥതയോടെ ആസ്വദിച്ച് പ്രശംസിക്കുക. ഇത് നല്ലത് ചെയ്യാനുള്ള ഉത്തേജനമാകും. എന്നാൽ ഇത് അമിതവും അനവസരത്തിലുമായാൽ ഗുണത്തേക്കാൾ ഏറെ ദോഷം ചെയ്യും.

3. കഥകൾ :- എന്തും പറഞ്ഞുകൊടുക്കുന്നത് കഥാരൂപേണയായാൽ മനസ്സിലുറയ്ക്കും. ഗുണപാഠങ്ങളോടെയുള്ള കഥകൾ ജീവിതാന്ത്യംവരെ നിലനിൽക്കും. കഥകേട്ടുറങ്ങുന്ന കുട്ടികളിൽ ഭാവന, അമ്മയോടുള്ള അടുപ്പം, ഭാഷാ താല്പര്യം, നല്ല സ്വപ്നങ്ങൾ, എന്നിവ പ്രദാനംചെയ്യും. അടുത്ത ദിവസം കുട്ടിയെക്കൊണ്ട് പറയിക്കുകയാണെങ്കിൽ ഓർമ്മശക്തിയും പ്രബലമാകും.

4. ആഘോഷങ്ങൾ :- ആഘോഷങ്ങൾ കുട്ടികൾക്കുവേണ്ടിയാണ്. മതപരമായ ആഘോഷങ്ങൾ മതഭേദമില്ലാതെ നടത്തുന്നത് അവരിൽ സമഭാവന വളർത്തും. യാത്രകൾ, പിക്നിക്കുകൾ, ജന്മദിനാഘോഷങ്ങൾ, ഇവകളിൽ കൂട്ടുകാരെകൂടി പങ്കെടുപ്പിക്കുന്നത് കുട്ടികളിൽ ആത്മവിശ്വാസം ഉണ്ടാക്കും.

5. ചിരിയും കളിയും :- കുട്ടികൾക്ക് ചിരിക്കാൻ അധികം കാരണം വേണ്ട. മനസ്സിൽ സംഘർഷങ്ങളില്ലാത്തതിനാലാണിത്. അതിൽ പങ്കുചേരുക, കാരണം ചിരി ഒരു ടോണിക്കാണ്. കുഞ്ഞുങ്ങളുടെ മുഖ്യ ജോലി കളിയാണ്. കളിയിലൂടെയാണ് അവർ പഠനം തുടങ്ങുന്നത്. അവരോടൊത്ത് കളിക്കുക, അവരെ കളിക്കാൻ അനുവദിക്കുക.

6. കൂട്ടുകാർ :- സമപ്രായക്കാരുമായി കളിക്കാനും ഇടപഴകാനും അവരെ അനുവദിക്കണം. മാതാപിതാക്കളോ സഹോദരങ്ങളോ ഇതിന് തുല്യമാകില്ല. ആത്മാർത്ഥത, സത്യസന്ധത, സ്നേഹം, ഇവയുള്ള കൂട്ടുകാരെ തെര

ഞ്ഞെടുക്കാൻ അവരെ പ്രാപ്തരാക്കണം. കൂട്ടുകാരെ മാതാപിതാക്കൾ അംഗീകരിക്കുന്നതിലൂടെ അവരുടെ ആത്മാഭിമാനം വളരും.

7. ലളിത കലകൾ :- പാട്ട്, ഡാൻസ്, ചിത്രരചന, തുടങ്ങിയ ലളിത കലകൾ ദൈവത്തിന്റെ ഇരിപ്പിടമാണ്. ഒരു കലാഹൃദയമുള്ളവന് വഴിപിഴയ്ക്കുവാനോ തീവ്രവാദി ആകുവാനോ സാദ്ധ്യമല്ല.

8. പ്രചോദനം :- നല്ലതാണ്, കൊള്ളാം എന്നിവ പ്രശംസ മാത്രമാണ്. കുട്ടികളുടെ കഴിവുകളെപ്പറ്റി വിശ്വാസമുണ്ട് എന്നവർക്ക് ബോധ്യംവരുമ്പോഴാണ് പ്രചോദനമാകുന്നത്. പ്രചോദനത്തോടൊപ്പം സ്വാതന്ത്ര്യവും വേണം.

### അച്ചടക്കം

കുട്ടിക്കാലത്തുതന്നെ അച്ചടക്കവും അടുക്കും ചിട്ടയും ശീലിപ്പിക്കണം. അനുസരണക്കേടിന് ഉടനെ പ്രതികരിക്കണം; ഒരു ഭീകരാന്തരീക്ഷം സൃഷ്ടിച്ചുകൊണ്ടാവരുതെന്നു മാത്രം. അമിതമായ പുകഴ്ത്തൽ പാടില്ല, അല്ലെങ്കിൽ പ്രവൃത്തികൾ പ്രശംസയ്ക്കുവേണ്ടിയാവുമെന്നു മാത്രമല്ല ഉദ്ദേശിച്ച പ്രശംസകിട്ടിയില്ലെങ്കിൽ നിരാശ ഉണ്ടാവുകയും ചെയ്യും. വീട്ടിലെ സമ്പദ്ഘടനയും വിഷമങ്ങളും കാലോചിതമായി അറിയിച്ചു വളർത്തണം എന്നാൽ അത് അസ്വാഭാവികമാവുകയോ എപ്പോഴും പാടും ദുരിതവും പറയുകയോ ചെയ്താൽ; താൻ മറ്റെവിടെയെങ്കിലും ജനിച്ചാൽ മതിയായിരുന്നു എന്ന് ചിന്തിക്കാൻ തുടങ്ങും. വാശിപിടിക്കുമ്പോൾ അതവഗണിക്കാൻ പഠിക്കണം. ദുർവ്വാശിനിറവേറ്റാൻ ഒരിക്കലും അനുവദി ക്കരുത്. ഇത് ബാല്യത്തിലെ സാധിക്കൂ എന്നോർക്കണം. കൗമാരമായാൽ വാശിയുടെ ദിശമാറിപോകും. സ്ക്കൂളിലും ഒരു ശ്രദ്ധ ആവശ്യമാണ്. മാസത്തിലൊരിക്കലെങ്കിലും പഠിപ്പിക്കുന്ന ടീച്ചറുമായി ഒരു ആശയവിനിമയം നടത്തണം. തന്നെ മാതാപിതാക്കൾ ശ്രദ്ധിക്കുന്നുണ്ടെന്ന് കുട്ടികൾക്കും, ഉത്തരവാദിത്വത്തോടെയാണ് വളർത്തുന്നതെന്ന് ടീച്ചർക്കും ബോദ്ധ്യമാകും. വീട്ടിലുള്ളവർ കുട്ടികളുടെ കാര്യത്തിൽ ഒറ്റക്കെട്ടാവണം. ഒരുകാര്യം അമ്മ വേണ്ടാ എന്നു പറഞ്ഞാൽ അത് അപ്പൻ സാധിച്ചുകൊടുക്കരുത്. അല്ലെങ്കിൽ ബന്ധത്തെ ദുരുപയോഗം ചെയ്യും. പ്രായത്തിനു തക്ക പരിഗണന കൊടുക്കുന്നത് ആത്മവിശ്വാസം ഉണ്ടാക്കും. സ്വന്തം കാര്യങ്ങൾ സ്വയം ചെയ്യാനും അവരവരുടെ സാമഗ്രികൾ അടുക്കി വൃത്തിയായി വച്ചുപയോഗിക്കുവാനും ശീലിപ്പിക്കണം.

### വളർച്ച-ജീവിതത്തിന്റെ നാഴികകല്ല്

8-12 വയസ്സിൽ സംസ്ക്കാരം ഉറപ്പിക്കണം. അവരവരുടെ മത ഗ്രന്ഥങ്ങളിൽ അതിനുവേണ്ടതുണ്ട്, പറഞ്ഞു മനസ്സിലാക്കുവാൻ ത്രാണിയുള്ളവരുണ്ടാവണമെന്നു മാത്രം. എല്ലാ മതങ്ങളും അനുശാസിക്കുന്നത് സ്നേഹം, സത്യസന്ധത, സമഭാവന, അഗമ്യമായ ദൈവവിശ്വാസം എന്നിവയാണ്. ജീവിത യാത്രയിൽ കാലിടറാതെ മുന്നേറുവാൻ വേണ്ടിയാണിത്. നല്ല ദൈവചിന്ത ഉറച്ചവർ കരുണയുള്ളവരായിരിക്കും. നല്ല സാമൂഹ്യ ജീവിയായിരിക്കും. ഈ പ്രായത്തിലാണ്, മാതാപിതാക്കൾ മക്കളുടെ സുഹൃത്തുക്കളാകേണ്ടത്. വീട്ടിൽ പൊതുവായ കാര്യങ്ങൾ ചർച്ച ചെയ്യുമ്പോൾ മക്കളെ ഉൾപ്പെടുത്തുകയും അവരുടെ അഭിപ്രായത്തെ ഗൗരവമായി എടുക്കുകയും വേണം. അങ്ങനെയായാൽ വീടിന്റെ ഉത്തരവാദിത്വം തനിക്കുകൂടി ഉണ്ടെന്ന ബോധം അവർക്കുണ്ടാകും. 13-19 കാലഘട്ടത്തിൽ മാതാപിതാക്കൾ ഏറെ ശ്രദ്ധാലുക്കളാ കണം. കുട്ടി മുതിർന്നു എന്ന് ബോധ്യപ്പെടുത്തുകയും അവരുടെ വ്യക്തിത്വത്തെ മാനിക്കുകയും വേണം. "എടാ", "എടീ" എന്നുള്ള വിളികൾ തന്നെ മാറ്റണം. "തന്നോളം വളർന്നാൽ താൻ എന്നു വിളിക്കണം എന്നാണ് ചൊല്ല്" സൗഹൃദം അതിന്റെ പാരമ്യത്തിൽ എത്തേണ്ടതിപ്പോഴാണ്. എന്തും ഏതും എന്റെ മാതാപിതാക്കളോട് തുറന്ന് പറയാം എന്ന ആത്മവിശ്വാസം അവർക്കുണ്ടാകുവാനാണ് ഈ സൗഹൃദം. ഇത് കുട്ടികളുടെ സുരക്ഷിതത്വത്തിന് അനിവാര്യമാണ്. ഈ പ്രായത്തിൽ 80% പെൺകുട്ടികൾ ഏതെങ്കിലും തരത്തിൽ പീഡിപ്പിക്കപ്പെടുന്നു, പീഡകരിൽ 66% പേരും ബന്ധുക്കളോ പരിചയക്കാരോ ആണ്. 25% ആൺകുട്ടികൾക്കും ഇതാണ് അനുഭവം. പെൺകുട്ടിക്ക് ആൺകുട്ടിയേക്കാൾ മൂന്നിരട്ടി സാധ്യതയാണുള്ളത്. തനിക്ക് അനിഷ്ഠമായ രീതിയിൽ, മാന്യമല്ലാത്ത രീതിയിൽ, തന്നെ സ്പർശിക്കുവാൻ അവർ എത്ര വേണ്ടപ്പെട്ടവരാണെങ്കിലും ആരെയും അനുവദിക്കാതിരിക്കുവാൻ കുട്ടിയെ വ്യക്തതയോടെ ബോധ്യപ്പെടുത്തുക എന്ന ദുർഘടമായ ദൗത്യമാണ് മാതാപിതാക്കൾക്കു മുമ്പിലുള്ളത്. ഏതെങ്കിലും അരുതാത്തത് സംഭവിച്ചു പോയാൽ തന്നെ മാതാപിതാക്കളോടു പറയാൻ പ്രേരിപ്പിക്കുകയും കേട്ട ഉടനെ അവരെ കുറ്റപ്പെടുത്താതെ വേദനിച്ച മനസ്സിന് താങ്ങായിരിക്കുകയുമാണ് ചെയ്യേണ്ടത്.

### കുട്ടികൾക്ക് സംഭവിക്കുന്നത്

ബോധമുറയ്ക്കുമ്പോൾ മുതൽ ലൈംഗീകതയെ ചുറ്റിപ്പറ്റിയുള്ള ശബ്ദങ്ങൾ, ചിത്രങ്ങൾ, വാർത്തകൾ എന്നിവ അനുഭവിക്കേണ്ടിവരുന്ന കാലമാണിത്. അതിനാൽ തന്നെ അറിയാതെ അങ്ങോട്ടൊരാകർഷണം ഉണ്ടായിപ്പോകുന്നു. ഇപ്പോൾ പെൺകുട്ടികൾക്ക് ചെറുപ്രായത്തിൽ തന്നെ പ്രായപൂർത്തിയാകുന്ന (precaucious puberty) പ്രവണത കണ്ടുവരുന്നു. ഇതിനു കാരണം ഒരു ചെറിയ ശതമാനം പരമ്പര്യമാണെങ്കിലും, കൂടുതൽ സംഭവിക്കുന്നത് തെറ്റായ ഭക്ഷണക്രമവും, വ്യായാമക്കുറവും, അമിതമായ ലൈംഗീക അഭിവാഞ്ചയും കൊണ്ടാണ്. ഇങ്ങനെയുള്ളവർ ഒട്ടേറെ പ്രശ്നങ്ങൾ ഭാവിയിൽ അഭിമുഖീകരിക്കേണ്ടിവരും. ബുദ്ധിമന്ദീഭവിക്കുന്നതിന് പെട്ടെന്ന് വശംവദയാകാനുള്ള പ്രവണത, മറ്റുള്ളവരോടു ഇടപെടുവാനുള്ള വൈമുഖ്യം, ഒറ്റപ്പെടൽ, ദേഷ്യം, സഹപാഠികളിൽ നിന്നും സമ്മർദ്ദം തുടങ്ങിയ പെരുമാറ്റ വൈകല്യമുണ്ടാകാനുള്ള സാധ്യതയേറെയാണ്. ചുരുക്കത്തിൽ 19-ാം വയസ്സിൽ 9 വയസ്സിന്റെ മനസ്സുമായി നടക്കേണ്ടിവരുന്നു. കുട്ടികൾ പഠിക്കാനുള്ള മെഷീൻ മാത്രമാണെന്ന് മാതാപിതാക്കൾ കരുതുന്നു എന്നിവർ ചിന്തിക്കുന്നു. ഒന്നോ രണ്ടോ കുട്ടികൾ ഉള്ള മാതാപിതാക്കൾ ബാല്യത്തിൽ ലാളിച്ച് വഷളാക്കുന്നതിനാൽ കൗമാരത്തിൽ കുട്ടികൾ കല്പിക്കുന്നു. മാതാപിതാക്കൾ മറ്റ് പോംവഴി കാണാതെ അനുസരിക്കേണ്ട നില വരുന്നു. അമിത നിയന്ത്രണമാണെങ്കിൽ കുട്ടികൾ രോഷാകുലരാകുന്നു, അക്രമവാസനയുണ്ടാകുന്നു, തരം കിട്ടിയാൽ കെട്ടുപൊട്ടിക്കാൻ വെമ്പൽകൊള്ളുന്നു. ഹിറ്റ്ലർ പേരെന്റിംഗിനേക്കാൾ ഡെമോക്രാറ്റിക് പേരന്റിംഗ് ആണ് അഭികാമ്യം. അരുതാത്തത് ചെയ്തു നോക്കാനുള്ള വാസന കൗമാരത്തിൽ സഹജമാണ്. വീട്ടിൽ വഴക്കോ മറ്റ് സമ്മർദ്ദങ്ങളോ അനുഭവപ്പെടുന്ന ആൺകുട്ടികൾ മദ്യപാനം, പുകവലി ശീലം ഇവ തുടങ്ങാം. പെൺകുട്ടികൾ വീടിനു പുറത്തുള്ള ചങ്ങാത്തങ്ങൾ തുടങ്ങുന്ന

തിൽ വ്യാപൃതരാവുകയും തദ്വാര ദുരുപയോഗം ചെയ്യപ്പെടാനുള്ള സാധ്യത വർദ്ധിക്കുകയും ചെയ്യുന്നു.

### കുട്ടികൾ എങ്ങനെ ചിന്തിക്കുന്നു?

തങ്ങൾ മുതിർന്നവരാണെന്ന് കുട്ടികളും, അവർ കുഞ്ഞുങ്ങളാണെന്ന് മാതാപിതാക്കളും ചിന്തിക്കുന്ന കാലഘട്ടമാണ് കൗമാരം. കുട്ടികളും അല്ല യൗവ്വനയുക്തരുമല്ല എന്ന ഒരുതരം രണ്ടുമല്ലാത്ത അവസ്ഥ മനുഷ്യന്റെ ജീവിത ദശകളിൽ ഏറ്റവും സംഘർഷഭൂരിതമായ കാലഘട്ടമാണ് കൗമാരം. കൗമാരക്കാർ നാലുംകൂടിയ കവലയിൽ ദിശയറിയാതെ പതറുന്നു (Adolosents are on the cross roads) എന്നാണ് കൗമാരത്തെപ്പറ്റി പറയാറുള്ളത്. ബുദ്ധിവികാസം മൂർദ്ധന്യത്തിലാകുന്നു, ഏറ്റവും കൂടുതൽ ഊർജ്ജം ഉണ്ടാകുന്നു, പഠനത്തിന്റെ ദിശ നിർണയിക്കപ്പെടുന്നു. സർവ്വോപരി, ഹോർമോണുകളുടെ അതിപ്രസരത്താൽ ശാരീരിക വ്യതിയാനങ്ങൾ ഉണ്ടാവുകയും, ലൈംഗിക അഭിവാഞ്ഛ മൊട്ടിടുകയും എന്നു തുടങ്ങി ഒരു കൂട്ടം വ്യത്യസ്ത അവസ്ഥാ ഭേദങ്ങളിൽപ്പെട്ടുഴലുകയാണ് കൗമാരക്കാർ. മാതാപിതാക്കൾ ആൺകുട്ടിയെക്കാൾ പെൺകുട്ടിക്ക് നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നു. ഇതു ഗുണത്തേക്കാളേറെ ദോഷം ചെയ്യുന്നതായാണ് കണ്ടുവരുന്നത്. കെട്ടുപൊട്ടിക്കുവാൻ പെൺകുട്ടിയും, സ്വാതന്ത്ര്യം ദുരുപയോഗം ചെയ്യുവാൻ ആൺകുട്ടിയും വാസന കാണിക്കുന്നു. തനിക്ക് നിൽക്കാനും, ഇരിക്കാനും, ചിരിക്കാനും, നോക്കാനും, ചിന്തിക്കാനും മാതാപിതാക്കൾ അനുവദിക്കുന്നില്ല എന്നു കരുതി "വഴക്കാളി" (Rebellion)കളാവുകയാണ് കൗമാരക്കാർ. 'അരുത്'കളുടെ ഒരു ഘോഷയാത്രയാണ് വീട്ടിലെന്നതുകൊണ്ട് കൂട്ടുകാരുമായി കൂടുതൽ സമയം ചെലവഴിക്കുന്നു. കുഴച്ചുവച്ച കളിമണ്ണുപോലെ ഏതുരൂപത്തിലും മാറ്റിയെടുക്കാവുന്ന അവസ്ഥയാണ് കൗമാരം. ലൈംഗീകത ഏറ്റവും കൂടുതൽ അനുഭവപ്പെടുന്നതിനാലും ചുറ്റുമുള്ള പ്രലോഭനങ്ങളുടെ അതിപ്രസരത്താലും പെട്ടെന്ന് അവർ കാൽ വഴുതിവീണുപോകുന്നു.-സാത്താൻ നീട്ടിയ വിലക്കപ്പെട്ട കനി ഭക്ഷിക്കുവാൻ വെമ്പിയ ആദ്യ കന്യകയെപ്പോലെ കൗമാരം രോഷത്തിന്റെ കാലവുമാണ്; ഒന്നിലും സ്ഥിരതയില്ലാത്ത അവസ്ഥയും. അതിനാലാണ് പെട്ടെന്ന് ഏതുകാര്യത്തിലും ലൈംഗികത ഒഴികെ അവർക്ക് ബോറടി ഉണ്ടാകുന്നത്. കൗമാരത്തിൽ സ്വന്തം കൂട്ടുകാർ (Peer group) ഒഴികെ ഭൂമിയിൽ ഉള്ളവരെല്ലാം അവരെ സംശയ ദൃഷ്ടികൊണ്ടാണ് നോക്കുന്നത് എന്നിവർ ധരിക്കുന്നു. ഈ അവസ്ഥാ വ്യതിയാനങ്ങൾ ഒന്നിനൊന്ന് കൂട്ടികുഴയ്ക്കാതെ സന്തുലിതാവസ്ഥയിൽ കൊണ്ടുപോകുന്നവർ വിജയകരമായി കൗമാരം കഴിഞ്ഞ് യൗവ്വനത്തിലെ ത്തുന്നു. മറ്റുള്ളവർ ദിശ മാറിപ്പോകുന്നു.

### മാതാപിതാക്കളുടെ പങ്ക്

'കതിരിന്മേൽ വളം വച്ചിട്ട് കാര്യമില്ല'. അനിവാര്യമായ കൗമാരം വരുന്നതിനു മുമ്പേ അത് മനസ്സിലാക്കി ബുദ്ധിപൂർവ്വം പെരുമാറാനുള്ള അറിവും സമയവും സർവ്വോപരി ക്ഷമയും മാതാപിതാക്കൾക്ക് ഉണ്ടാകണം. എട്ടാം ക്ലാസ്സ് മുതൽ (14 വയസ്സ്) അവരെ അവസരോചിതമായി കാര്യങ്ങൾ കുറേശ്ശെ മനസ്സിലാക്കണം. ആത്മധൈര്യം ഉണ്ടാവാനുള്ള ആദ്യ കാൽവെയ്പാണിത്. അവർക്ക് സഹായകമായ ഒരു കുടുംബ-അധ്യാപക-സാമൂഹിക കൂട്ടായ്മ ഉണ്ടാക്കണം. ചിട്ടയായ ഭക്ഷണ ക്രമം ഉണ്ടാവണം. ദോഷവശങ്ങൾ ബോധ്യപ്പെടുത്തി ഫാസ്റ്റ്ഫുഡ്, ബേക്കറി, കോള ഉൽപന്നങ്ങൾ, ജംഗ് ഫുഡ്സ് ഇവ ഒഴിവാക്കണം. കാലാകാലങ്ങളിൽ ചുറ്റുവട്ടത്തുണ്ടാവുന്ന ഭക്ഷണം ഉപയോഗപ്പെടുത്തണം. ആവശ്യത്തിനു വ്യായാമം കിട്ടുന്ന ഒരു ദിനചര്യ ഉണ്ടാവണം. ദിവസവും ഒരുനേരമെങ്കിലും (അത്താഴമാണനുയോജ്യം) വീട്ടിലെല്ലാവരും ഒരുമിച്ചിരുന്നു ആസ്വദിച്ച് ഭക്ഷണം കഴിക്കുകയും സംഭാഷണങ്ങളിൽ പൊതുവായ കാര്യങ്ങൾ മാത്രമാവുകയും വേണം. കുട്ടികൾ പഠിക്കുമ്പോൾ മാതാപിതാക്കളിലൊരാൾ അവരുടെ അടുത്തിരിക്കണം. എന്തെങ്കിലും വായിക്കാനായി ഈ സമയം ഉപയോഗപ്പെടുത്താം. സ്ക്കൂളിലോ കോളേജിലോ പോകുന്നവർക്ക് ഫോണിന്റെ ആവശ്യമില്ല. അത്യാവശ്യമുണ്ടെങ്കിൽ ഒരു രൂപാ ഇട്ടു വിളിക്കാവുന്ന Coin Phone വ്യാപകമായിട്ടുണ്ട്. ദൂരെയാണ് വിദ്യാലയമെങ്കിൽ അത്യാവശ്യത്തിന് വീട്ടുകാരെ വിളിക്കുവാനായി സംസാരിക്കാൻ മാത്രം സൗകര്യമുള്ള ലളിതമായ മൊബൈൽ ഫോൺ നൽകാം. വീട്ടിൽവച്ച് കൂട്ടുകാരെ വിളിക്കുവാൻ വീട്ടിലെ ഫോൺ (Land Phone) ഉപയോഗിക്കാം. കംപ്യൂട്ടർ, ടിവി, എന്നിവ പൊതുവായി വയ്ക്കണം. വീട്ടുകാർക്ക് എപ്പോഴും ഒരു നിരീക്ഷണത്തിനാണിത്. ഈവക കാര്യങ്ങൾ കുട്ടികളുമായി കാര്യകാരണസഹിതം ചർച്ച ചെയ്ത് അവരുടെ സമ്മതത്തോടെയാവണം. 18 വയസ്സ് പൂർത്തിയാവുകയും ഒരു ഗുരുവിന്റെ കീഴിൽ പഠനം കഴിഞ്ഞ് ലൈസൻസ് എടുത്തശേഷം മാത്രമേ ഒരു വണ്ടി വാങ്ങി നൽകാവൂ. കുട്ടികളുടെ മേൽ സി.ഐ.ഡി പണി ചെയ്യരുത്. അവർ ഇല്ലാത്തപ്പോൾ മുറി പരിശോധിക്കുക, അവരുടെ കൂട്ടുകാരോട് അന്വേഷണം നടത്തുക ഇവ വളരെ ദോഷം ചെയ്യും. അവരുടെ സുഹൃത്തുക്കൾ ആരെന്ന് ചോദിച്ചു മനസ്സിലാക്കി അവരെ അംഗീകരിക്കുകയും ഇടയ്ക്കിടെ അവരുടെ രക്ഷകർത്താക്കളുമായി സംസാരിക്കുകയും വേണം. സ്വന്തം ശരീരത്തിന്റെ ഘടനയും ധർമ്മവും, കാലാകാലങ്ങളിലുള്ള വ്യത്യാസവും, ലൈംഗീകതയും മറ്റും കാലോചിതമായി അവരെ ബോധവൽക്കരിക്കുകയും സ്വന്തം ശരീരത്തിന്റെ പൂർണ്ണ ഉത്തരവാദിത്വം അവരവർക്ക് തന്നെയാണ് എന്ന് മനസ്സിലാക്കണം. ഇതിന് മാതാപിതാക്കൾക്ക് ജാള്യതയാണെങ്കിൽ ഒരു കൗൺസിലറെ സമീപിക്കണം. പ്രാർത്ഥന ഒരു ചടങ്ങു മാത്രമാകാതെ ഏകാഗ്രതയോടെ നിർവ്വഹിക്കുവാൻ അവരെ പ്രോത്സാഹിപ്പിക്കണം. അവരെ അടുത്ത സുഹൃത്തായി കാണുകയും, അത്യാവശ്യം വീട്ടുകാര്യങ്ങളിൽ പങ്കെടുപ്പിക്കുകയും വേണം. മാതാപിതാക്കളുടെ പ്രതിനിധിയായി അവരെ ഉത്തരവാദിത്വപ്പെട്ട ചടങ്ങുകളിൽ പങ്കെടുപ്പിക്കണം. കഠിനമായ ശാസനയെക്കാൾ കൂടുതൽ ഫലം ചെയ്യുന്നത് സ്നേഹപൂർവ്വം ശരീരത്തോടു ചേർത്തുനിർത്തി കണ്ണിൽ നോക്കി ശാന്തമായി നിർദ്ദേശിക്കുന്നതാണ്. ഏതെങ്കിലും വീഴ്ച വന്നാൽ സമചിത്തതയോടെ അവരുടെ കൂടെ നിന്ന് അത് പരിഹരിക്കുവാൻ സഹായിക്കുകയാണ് വേണ്ടത്.

കൗമാരത്തിലാണ് എതിർലിംഗത്തോട് കൂടുതൽ അടുപ്പം തോന്നുന്നത്. ഇത് പ്രേമമാണെന്ന് തെറ്റിദ്ധരിക്കുന്നു. നല്ല സുഹൃത്താണ് അമ്മയെങ്കിൽ ഇത് തുറന്ന് പറയണം. ചാടിക്കടിക്കാൻ ചെല്ലാതെ അമിത നിയന്ത്രണം അടിച്ചേൽപ്പിക്കാതെ ഗൗരവമായി അതിനെപ്പറ്റി സംസാരിച്ച് ബോധ്യപ്പെടുത്തണം. 19 വയസ്സു വരെയുള്ള ഇത്തരം തോന്നലുകൾ വെറും കൗതുകമാണെന്നും ഏതു നിമിഷത്തിലും ഇത് വഴിമാറാമെന്നും 23 വയസ്സിൽ അത്

ശേഷം 42-ാം പേജിൽ

Derailed

സുനിൽ ഡി. കുരുവിള, മാവേലിക്കര

# വിളക്കുമരങ്ങൾ കണ്ണടച്ചതോ?

## വഴിപിഴയ്ക്കുന്ന ബാല്യങ്ങൾ ഒരു അദ്ധ്യാപക വീക്ഷണം

ഒരിക്കൽ ബഹുമാന്യനായൊരു വ്യക്തി ട്രെയിനിൽ യാത്ര ചെയ്യുന്നു. ടിക്കറ്റ് പരിശോധകൻ എത്തി ടിക്കറ്റ് ആവശ്യപ്പെട്ടു. അദ്ദേഹത്തിന് തന്റെ ടിക്കറ്റ് കണ്ടെത്താനായില്ല. പരിശോധകൻ ആളെ തിരിച്ചറിഞ്ഞു. അപ്പോഴും ആ വലിയ മനുഷ്യൻ തന്റെ ടിക്കറ്റ് പരതുകയാണ്. പരിശോധകൻ പറഞ്ഞു: സാർ, അങ്ങ് ടിക്കറ്റ് എടുത്തിരിക്കും എന്ന് എനിക്കറിയാം. അതിനായി ഇനി അന്വേഷിക്കേണ്ടതില്ല. പ്രായം ചെന്ന ആ വലിയ മനുഷ്യന്റെ മറുപടി ഇതായിരുന്നു- 'ടിക്കറ്റ് കിട്ടിയിട്ട് വേറെ ആവശ്യം ഉണ്ട്. എവിടെയാണ് ഇറങ്ങേണ്ടതെന്ന് ഞാൻ മറന്നുപോയിരിക്കുന്നു.'

ഇതുതന്നെയല്ലേ ഇന്നു വിദ്യാഭ്യാസത്തിനും, അദ്ധ്യാപകർക്കും സംഭവിച്ചിരിക്കുന്നത്? നമ്മുടെ ലക്ഷ്യവും, ചൈതന്യമുള്ള മാർഗ്ഗങ്ങളും നമ്മൾ മറന്നിരിക്കുന്നു. 21-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകം പിന്നിടുമ്പോൾ തന്നെ നടത്തിയ മാറ്റങ്ങൾ എല്ലാം മോശമാണെന്ന് അറിഞ്ഞിരിക്കുന്നു. ഭാവിക്കുന്നില്ലെന്നു മാത്രം. വിൻസ്റ്റൺ ചർച്ചിൽ ഒരിക്കൽ പറഞ്ഞതുപോലെ "ആളുകൾ പലപ്പോഴും സത്യത്തിൽ തട്ടി വീഴുന്നു. പക്ഷെ മിക്കവരും തട്ടിക്കുടഞ്ഞെഴുന്നേറ്റ് ഒന്നും സംഭവിച്ചില്ലെന്ന മട്ടിൽ മുന്നോട്ട് കുതിക്കുന്നു". ബൗദ്ധിക അറിവുകളെ മാത്രം അടിസ്ഥാനപ്പെടുത്തി, തലച്ചോറിനെ മാത്രം വിദ്യാഭ്യാസം ലക്ഷ്യം വെച്ചപ്പോൾ നഷ്ടപ്പെട്ടത് ആത്മാവാണ്.

ഭാരതീയ ചിന്തകളിൽ വിദ്യാഭ്യാസം ഒരു സാംസ്കാരിക പ്രവർത്തനമായിരുന്നു. അത് മൂല്യാധിഷ്ഠിതമായിരുന്നു. ആഗോള സ്വാധീനത്തിലും, വികലമായ രാഷ്ട്രീയ നയങ്ങളിലുംപെട്ട് വിദ്യാഭ്യാസത്തിന് അതിന്റെ നന്മയെ നഷ്ടപ്പെട്ടു. ദൈവമായിരുന്ന ഗുരു ഇന്ന് കമ്പ്യൂട്ടർ ഓപ്പറേറ്ററിന്റെ നിലയിലായി. പുതിയ നൂറ്റാണ്ടിന്റെ വിദ്യാഭ്യാസ ലക്ഷ്യം സാമൂഹിക സൃഷ്ടിയിൽ നിന്ന് ചുരുങ്ങി "ചന്ത"ക്ക് ആവശ്യമുള്ള ആൾക്കാരെ തരപ്പെടുത്തിക്കൊടുക്കുന്ന അവസ്ഥയിലേക്ക് ചുരുങ്ങി. എനിക്ക് എന്ത് പ്രയോജനം കിട്ടും/ ലാഭം ലഭിക്കും എന്നതിനപ്പുറം പാർശ്വവത്കരിക്കപ്പെട്ട ആധുനീക വിദ്യാഭ്യാസത്തിന് യാതൊരു ലക്ഷ്യവുമില്ല. കമ്പ്യൂട്ടറും, ഇന്റർനെറ്റും, ടെലിവിഷനും ഒക്കെ അരങ്ങുതകർക്കുന്ന ആധുനിക വിദ്യാഭ്യാസത്തിൽ കട്ട് - കോപ്പി - പേസ്റ്റ് - ചെയ്യപ്പെടുന്ന ചവറുകൾ വരെ എ+ ഗ്രേഡ് വാങ്ങിക്കുന്നുവെങ്കിൽ ചിന്താപരമായ ഒരു മരവിപ്പ് നമുക്ക് സംഭവിച്ചിട്ടില്ലേ? ഉപകരണങ്ങളാകേണ്ട സാങ്കേതിക വിദ്യകളൊക്കെ ഇന്ന് യജമാനരായി വാഴുന്നു. ഫലമോ? അത് ബുദ്ധിമാന്ദ്യത്തിനും, സാമൂഹിക വൈകല്യങ്ങൾക്കും വഴി തെളിക്കും. ഒരു സമൂഹ സൃഷ്ടിക്ക് ആവശ്യമായ പ്രബുദ്ധതയും, യുക്തി



ബോധവും എല്ലാം നഷ്ടപ്പെടുത്തി വീണ്ടും പുതിയൊരു മാനസിക അടിമത്വത്തിന് നമ്മൾ സാക്ഷികളാകും.

അദ്ധ്യാപകൻ സിലബസ് കേന്ദ്രീകൃതമാക്കി ചുരുങ്ങിപ്പോയിരിക്കുന്നു. കായികവും, കലയും, കവിതയും, സാംസ്ക്കാരികപ്രവർത്തനവും , സമൂഹവും, പ്രകൃതിയും ഒക്കെ ഇന്ന് ആചാരങ്ങളും, അനുഷ്ഠാനങ്ങളുമാണ്. അമ്മയെ സ്നേഹിക്കാൻ ഒരു "മദേഴ്സ് ഡേ" ഉള്ളതുപോലെ ! താനൊരു "തൊഴിലാളി"യാണെന്ന് അദ്ധ്യാപകൻ തിരിച്ചറിഞ്ഞിരിക്കുന്നു. ഒരു കാലംവരെ സമൂഹത്തിന്റെ ചൂണ്ടുപലകകൾ ആയി പ്രാഭവത്തോടെ നിന്നവർ ഇന്ന് ചന്തയിലെ പരസ്യബോർഡുകൾക്കിടയിൽ തിരിച്ചറിയാൻ പറ്റാത്ത സ്ഥിതിയിലായി.

നമ്മുടെ യുവത്വത്തിന് എന്തു പറ്റീ എന്ന് ചോദിക്കുകയും, ലേഖന പരമ്പര എഴുതുന്നവരും സ്വയം നൽകേണ്ട ഒരു പിടി ഉത്തരങ്ങൾ ഉണ്ട്. രാജ്യശിൽപ്പികളായ

അദ്ധ്യാപകരെ - ഗുരുക്കൻമാരെ - അവരല്ലാതാക്കിയ നയം വിദ്യാഭ്യാസത്തിന്റെ സത്യസന്ധത നശിപ്പിച്ചതും ആരാണ്? രാഷ്ട്രീയ - കമ്പോള കൂട്ടുകെട്ടുകളും അവർക്ക് മൗനമായി ഒത്താശചെയ്ത് സ്വന്തം നേട്ടങ്ങൾ ഉറപ്പിച്ച മത-സാമൂഹിക പ്രസ്ഥാനങ്ങളും എല്ലാം പ്രതിക്കൂട്ടിലല്ലേ?

ഒരു സമൂഹത്തിന്റെ ക്വാളിറ്റി നിശ്ചയിക്കപ്പെടുന്നത് ആ സമൂഹത്തിന്റെ അദ്ധ്യാപക നിലവാരത്തിനനുസരിച്ചാണ്. നമ്മുടെ നാട്ടിലെ മികച്ച കുട്ടികളിൽ എത്രപേർ അദ്ധ്യാപകരാകുന്നുണ്ട്? കഴിവും, പ്രബുദ്ധതയും ഇന്ന് അദ്ധ്യാപകരാകാൻ ശ്രമിക്കുന്നവർക്ക് ഒരു ബാദ്ധ്യതയല്ലേ? രാഷ്ട്രീയവും, സ്വജനപക്ഷപാതവും, പണവും ഒത്തുകളിക്കുന്ന അദ്ധ്യാപക തെരഞ്ഞെടുപ്പു രംഗങ്ങളിൽ മികവിന് എന്ത് സ്ഥാനം? അതിലും ഭീകരമല്ലേ ഇംഗ്ളീഷ് മീഡിയം സ്ക്കൂളു കളുടേയും അദ്ധ്യാപകരുടെയും അവസ്ഥ. വിദ്യാഭ്യാസ ത്തിന്റെ സാമൂഹിക തലം വേർപെട്ടപ്പോൾ അദ്ധ്യാപകരും സമൂഹത്തിൽനിന്ന് വേർപെട്ടു. അദ്ധ്യാപകന്റെ വായന കുറഞ്ഞു ശക്തിയും കുറഞ്ഞു.

ഒരിക്കൽ ഒരു ശനിയാഴ്ച ദിവസം അദ്ധ്യാപക പരിശീലനം നടത്താനായി ഒരു ഇംഗ്ളീഷ് മീഡിയം സ്ക്കൂൾ എന്നെ കാലേക്കൂട്ടി ക്ഷണിച്ചു. പരിശീലനത്തിന്റെ തലേദിവസം സ്ക്കൂൾ മാനേജർ എന്നെ വിളിച്ച് പരിശീലനം പറഞ്ഞതുപോലെ നടത്താൻ കഴിയില്ല എന്ന് അറിയിക്കുകയും ക്ഷമാപണം നടത്തുകയും ചെയ്തു. ഞാൻ കാരണം അന്വേഷിച്ചു. മറുപടി എന്നെ അത്ഭുതപ്പെടുത്തിയില്ല: സാർ, നാളെ എൽ. ഡി. ക്ളാർക്കിന്റെ പരീക്ഷയാണ്. ഞങ്ങളുടെ അദ്ധ്യാപകർ എല്ലാം ആ പരീക്ഷയിൽ പങ്കെടുക്കേണ്ടവരാണ്. നല്ല വേതനവും, അംഗീകാരവും കൊടുത്താൽ ആരും ടീച്ചറിന്റെ ജോലി വിട്ട് ക്ളാർക്ക് ആകാൻ പോകില്ല. അത്തരം അദ്ധ്യാപകരാണ് നമ്മുടെ കുട്ടികളെ പഠിപ്പിക്കേണ്ടത്. കഷ്ടപ്പെട്ട് പഠിപ്പിക്കുന്ന അദ്ധ്യാപകർക്ക് എങ്ങനെ ഇഷ്ടപ്പെട്ട് പഠിക്കുന്ന കുട്ടികളെ സൃഷ്ടിക്കാൻ കഴിയും!

അദ്ധ്യാപകരെ കരുതുകയും ബഹുമാനിക്കുകയും ചെയ്യുന്ന സമൂഹത്തിന് മാത്രമേ അവരിൽ നിന്ന് ഉയർന്നതും മേൻമയേറിയതുമായ പ്രവർത്തനം പ്രതീക്ഷിക്കാനും സാധിക്കുകയുള്ളൂ. സാമ്പത്തിക മൂലധനവും, അറിവും, സാങ്കേതിക മേൻമയുമൊക്കെ സമൂഹത്തിൽ വർദ്ധിച്ചു. വലിയ കാറും, വീടും, സൂപ്പർമാർക്കറ്റും ഒക്കെ നമ്മൾ നേടി. എന്നാൽ നമ്മുടെ സാമൂഹിക മൂലധനത്തിൽ വലിയ കുറവ് സംഭവിച്ചിരിക്കുന്നു. കത്തിയും, മുള്ളും കൊണ്ട് ആഹാരം കഴിക്കുന്നതോ, സായിപ്പിന്റെ ഭാഷയിൽ സംസാരിക്കാൻ കഴിയുന്നതോ, ഒക്കെയാണോ പുരോഗതിയുടെ മാനദണ്ഡങ്ങൾ. നമുക്ക് ചുറ്റുമുള്ള ലോകത്തേയും, ജീവനേയും അതിന്റെ ആവശ്യങ്ങളേയും കൂടി നമ്മുടേതിനോടു ചേർത്ത് വെയ്ക്കാൻ കഴിയുന്നില്ലെങ്കിൽ, അടുത്ത തലമുറയ്ക്കുകൂടി നമ്മൾ കരുതുന്നില്ലെങ്കിൽ അതിനെ സമഗ്രമായ സംസ്കാരമെന്ന്-നിലനിൽക്കുന്നത് എന്ന് നമുക്ക് വിളിക്കാൻ കഴിയില്ല.

## മിസ്ഡ് കോൾ Alert



* കുട്ടികൾക്ക് മൊബൈൽ ഉപയോഗത്തിന് പ്രായപരിധി നല്ലത്.
* അടിസ്ഥാന സൗകര്യങ്ങൾ മാത്രമുള്ള മൊബൈൽ നൽകുക. ക്യാമറ, ബ്ലൂടൂത്ത്, മീഡിയ പ്ലെയർ എന്നിവ ഒഴിവാക്കുക.
* മൊബൈൽ മറ്റാർക്കും ഉപയോഗിക്കാനോ ദുരുപയോഗം ചെയ്യാനോ അവസരം നൽകാതിരിക്കുക.
* അശ്ലീല ക്ലിപ്പുകൾ സൂക്ഷിക്കുന്നത്, അയക്കുന്നത് കുറ്റകരമാണ്, തെറ്റാണ് എന്ന് അവർ തിരിച്ചറിയണം.
* മിസ്ഡ് കോളുകൾ ചെയ്യുകയോ മിസ്ഡ് കോളുകൾക്ക് തിരിച്ച് വിളിക്കുകയോ ചെയ്യാതിരിക്കുക.
* കുട്ടികളുടെ മൊബൈൽ ഫയലുകളെക്കുറിച്ച് മാതാപിതാക്കൾക്ക് ധാരണയുണ്ടായിരിക്കുക.
* മാതാപിതാക്കളുടെ ശ്രദ്ധയോടെ, വന്ന മെസേജുകൾ ഫോർവേഡ് ചെയ്യാനും, അയക്കാനും പരിശ്രമിക്കുക.
* മൊബൈൽ കോൾ, മെസേജ് സംബന്ധിച്ച് അബദ്ധങ്ങൾ പിണഞ്ഞാൽ മാതാപിതാക്കളെ, ധരിപ്പിച്ച് പരിഹരിക്കുക.
* വീട്ടിൽ കംപ്യൂട്ടർ, ഇന്റർനെറ്റ് എന്നിവ ഉപയോഗിക്കുന്നത് മതാപിതാക്കളുടെ ശ്രദ്ധകിട്ടുന്നിടത്ത് മാത്രമാക്കുക.
* കുട്ടികൾ തിരയുന്ന സൈറ്റുകളെപ്പറ്റി മാതാപിതാക്കൾക്ക് ധാരണയുണ്ടാവുക.
* ഇൻർനെറ്റ് തുറന്നുതരുന്ന വിശാലമായ ലോകം ചതിക്കുഴികളുടേതുമുണ്ടെന്നു കുട്ടികളെ ബോധവൽക്കരിക്കുക.



രണ്ട് ഐ.റ്റി. കമ്പനി എക്സിക്യൂട്ടീവുകൾ കാട്ടിലകപ്പെട്ടു. പെട്ടെന്ന് ദൂരെ നിന്ന് ഒരു കടുവ വരുന്നത് അവർ കണ്ടു. ഒരുവൻ ഉടൻ തന്നെ തന്റെ ഷൂ ലേസ് മുറുക്കാൻ ആരംഭിച്ചു. കൂട്ടുകാരൻ ചോദിച്ചു: നിനക്ക് കടുവയെക്കാൾ വേഗത്തിൽ ഓടാൻ സാധിക്കുമോ? ഞാനെന്തിന് കടുവയെക്കാൾ വേഗത്തിൽ ഓടണം. നിന്നേക്കാൾ വേഗത്തിൽ ഓടിയാൽ പോരേ? ഇതാണ് നാം നേടിയ പുരോഗതി/ മൂല്യം/ ആത്മീയത. നമുക്ക് വേണ്ടത് സത്യസന്ധമായ, ആഴമുള്ള, സമഗ്രതയുള്ള വിദ്യാഭ്യാസമാണ്. അല്ലാതെ അവനവനെ മാത്രം കാണുന്ന സംസ്കാരമല്ല.

എ+ വാങ്ങിക്കാനും, 100% കൊയ്യാനും, എൻട്രൻസ് ജയിക്കാനും, പ്ലേയ്സ്മെന്റ് നേടാനും ഒക്കെ നമ്മൾ കുട്ടികളെ പ്രാപ്തരാക്കി. എന്നാൽ ഇതിൽ ജീവിക്കാനറിയാവുന്ന എത്ര കുട്ടികൾ ഉണ്ട്? ഒരു ദിവസം കേരളത്തിൽ ചിലവാകുന്ന മദ്യം എത്ര ലിറ്ററാണ്? എഴുപതോളം വിവാഹമോചനം ഒരു ദിവസം നാട്ടിൽ നടക്കുന്നു. മുപ്പതിൽപരം ആത്മഹത്യകൾ, അക്രമങ്ങളിലും, ലൈംഗീക കുറ്റകൃത്യങ്ങളിലും, കവർച്ചാ ശ്രമങ്ങളിലും എല്ലാ ദിനവും കുരുങ്ങി വീഴുന്ന ചെറുപ്പക്കാരുടെ എണ്ണം നോക്കിയാൽ ഇതിനെല്ലാം ഉത്തരം കിട്ടും. ഇതിനെല്ലാം പുറമെയാണ് അഴിമതിയിലും ജോലിതട്ടിപ്പിലും മറ്റ് വെള്ളകോളർ തട്ടിപ്പുകളിലും ഭാഗഭാക്കാവുന്നവർ. സമൃദ്ധിയായി ജീവിക്കുവാനും, ജീവിതം ആസ്വദിക്കുവാനും കഴിയുന്നില്ലെങ്കിൽ നമ്മുടെ നേട്ടങ്ങൾ കൊണ്ട് എന്തു പ്രയോജനം? ഏതു തൊഴിൽ രംഗത്തും ഇന്നു വിജയിക്കണമെങ്കിൽ വൈകാരിക സാക്ഷരതയാണ് ഏറെ ആവശ്യം. വിദ്യാഭ്യാസം ഹൃദയതലത്തിൽ എത്തിയെങ്കിൽ മാത്രമേ ഈ ലക്ഷ്യം കൈവരിക്കാൻ സാധിക്കൂ.

അദ്ധ്യാപകരുടെ Morale ഉയർത്തി നിർത്താനും, പ്രോൽസാഹിപ്പിക്കാനും, കരുതാനും കഴിയുന്ന ഒരു സാംസ്കാരിക അന്തരീക്ഷം സമൂഹത്തിൽ അനിവാര്യമാണ്. നമുക്കാവശ്യം ഒരു ഡീപ്പ് എഡ്യൂക്കേഷൻ ആണ്. ഇവിടെ അദ്ധ്യാപകന്റെ സ്ഥാനം ഒരു ഫെസിലിറ്റേറ്ററിന്റെ മാത്രമല്ല, നേതാവിന്റേ തുകൂടിയാവണം. ആരേയും പിടിച്ച് അദ്ധ്യാപകരാക്കാൻ ശ്രമിക്കുന്ന ഒരു സമൂഹത്തിന് ഇത് രുചിക്കുമോ എന്നറിയില്ല. അദ്ധ്യാപകർ ക്ളാസിലും സ്കൂളിലും എന്ത് ചെയ്യണം എന്ന് തീരുമാനിക്കാനുള്ള സ്വാതന്ത്ര്യം അദ്ധ്യാപകനു തന്നെ നൽകണം. അത് രാഷ്ട്രീയക്കാർ അല്ല തീരുമാനിക്കേണ്ടത്. നല്ല പരിശീലനവും, ചിട്ടയായ വിലയിരുത്തലും അദ്ധ്യാപകർക്ക് ആവശ്യമാണ്. എന്നാൽ അവയ്ക്കാവശ്യമായ ആവിഷ്കാര സ്വാതന്ത്ര്യം നല്ല അദ്ധ്യാപകരെ വാർത്തെടുക്കാൻ അനിവാര്യമാണ്. എങ്കിൽ മാത്രമേ അറിവിനോടൊപ്പം ജീവിതവും കൂടി പഠിപ്പിക്കാനുള്ള "ഇടം" അദ്ധ്യാപകർ നേടുകയുള്ളൂ - a shift from mechanical teaching to life enriched teaching.

Curriculam പരിഷ്കാരങ്ങൾ, പാഠപുസ്തക നിർമ്മാണം ഇവയിൽ സമൂഹത്തിലെ മികച്ച അദ്ധ്യാപകരുടെ നിർദ്ദേശങ്ങൾ പരിഗണിക്കണം. ജനത്തിനു പോലും വേണ്ടാത്ത രാഷ്ട്രീയക്കാർ പിൻവാതിലിലൂടെ ഇതെല്ലാം കൈയ്യാളാൻ അനുവദിച്ചുകൂടാ.

അദ്ധ്യാപകരും മനുഷ്യരാണ്. അവർക്കും തെറ്റുകൾ പറ്റാം. ഒറ്റപ്പെട്ട സംഭവങ്ങളും വീഴ്ചകളും പർവ്വതീകരിച്ച് മുതലെടുക്കുന്ന രീതി പ്രത്യേകിച്ച് മാധ്യമങ്ങൾ ഉപേക്ഷിക്കണം. അദ്ധ്യാപകരെ ആദരിക്കാനും, പ്രോൽസാഹിപ്പിക്കാനുമായി മാധ്യമങ്ങൾ എന്തു ചെയ്യുന്നുണ്ട്? ഏക്കറു കണക്കിന് ന്യൂസ്പ്രിന്റ് സിനിമാനടന്മാർക്കും, ഗുണ്ടകൾക്കും വരെ ചിലവാക്കുന്ന മാധ്യമങ്ങൾ എത്ര പ്രാധാന്യമാണ് മികച്ച അദ്ധ്യാപകരെ പ്രകീർത്തിക്കാൻ ചിലവാക്കിയിട്ടുള്ളത്. വാർത്തയാണ് മാധ്യമങ്ങൾക്കാവശ്യം. അതിലെ നന്മ പ്രശ്നമല്ല. അദ്ധ്യാപകർക്ക് തെറ്റുപറ്റുമ്പോൾ അത് നമ്മുടേയും കൂടി തെറ്റുകളാണ്. അവ ശരിയാക്കിയെടുക്കാൻ സത്യസന്ധമായ-ആത്മാർത്ഥമായ പ്രവർത്തനങ്ങൾക്ക് കഴിയും. സമൂഹത്തിന്റെ വൈകാരിക പിന്തുണ അദ്ധ്യാപകർക്ക് ആവശ്യമാണ്. അല്ലാതെ കുറ്റപ്പെടുത്തലുകൾ മാത്രമല്ല.

ബി.എഡ് കോഴ്സ് ഫലപ്രദമായി പരിഷ്കരിക്കാത്തതും, അദ്ധ്യാപകവൃത്തിയിലേക്ക് മിടുക്കരായ കുട്ടികൾ ആകർഷിക്കപ്പെടാത്തതും ഒക്കെ പ്രശ്നങ്ങളുടെ ആഴം വർദ്ധിപ്പിക്കുന്നു. ബി.എഡ് കോളേജുകളിലെ അദ്ധ്യാപകരുടെ നിലവാരത്തെക്കുറിച്ച് ആരും ചർച്ചചെയ്യുന്നതേയില്ല. ലേലം വിളിച്ച് അദ്ധ്യാപകരെ നിയമിക്കുന്ന മാനേജുമെന്റുകൾ മേൻമയ്ക്കുകൂടി അൽപം ഇടം നൽകിയാൽ നന്ന്. മാതാപിതാക്കൾ അദ്ധ്യാപകരെ കുട്ടികളുടെ മുൻപിൽ വെച്ച് ആക്ഷേപിക്കരുത്. രാഷ്ട്രീയക്കാരും, നേതാക്കന്മാരും അദ്ധ്യാപകരെ വിരട്ടാതിരിക്കുക. അദ്ധ്യാപകർ ഉയർന്നു നിൽക്കുന്ന സമൂഹങ്ങളെ ഗുണമേന്മയോടെ ലോകത്തിലും ഉയർന്നു നിൽക്കുക. ■

ആനി തോമസ്

ഒരു കുഞ്ഞിനെ ദത്തെടുത്ത
ഈ അമ്മയുടെ വരികൾ വായിക്കുക...

# ആരുടെയും സ്വന്തമല്ലാത്തവർ

കുട്ടി അമ്മയോട് ചോദിച്ചു

അമ്മേ, ഞാനെവിടെ നിന്നാണ് വന്നത്? എവിടെ നിന്നെങ്കിലും കിട്ടിയതാണോ അമ്മെ യ്ക്കെന്നെ?

കുഞ്ഞിനെ നെഞ്ചോട് ചേർത്ത് ചിരിച്ചും കരഞ്ഞും കൊണ്ട് അമ്മ പറഞ്ഞു

കുഞ്ഞേ, നീയെന്റെ ഹൃദയത്തിന്റെ അഭിലാഷമായിരുന്നു'

മഹാകവി രവീന്ദ്രനാഥടാഗോറിന്റെ വരികളാണിത്.

തീർച്ചയായും മാതാപിതാക്കളുടെ തീവ്രമായ ആഗ്രഹത്തിൽ നിന്നും മക്കൾ ജന്മമെടുക്കട്ടെ! ആർക്കും വേണ്ടാത്തതായി ഒരു കുഞ്ഞും പിറന്നു വീഴാതിരിക്കട്ടെ!

അടുത്തിടെ നാലുവയസ്സുകാരി മകൾ അത്തരമൊരു ചോദ്യം ചോദിച്ചു. "അമ്മേ ഞാനാരുടെ വയറ്റിൽ നിന്നാണു വന്നത്. അമ്മയുടേയോ, അമ്മച്ചിയുടേയോ?" ഈ ചെറുപ്രായത്തിൽ കുട്ടിയിൽ നിന്നും അത്തരമൊരു ചോദ്യം അപ്രതീക്ഷിതമായിരുന്നു. ഇപ്പോഴത്തെ കുട്ടികൾ ബുദ്ധിയിൽ വളരെ ഷാർപ്പാണ്. സത്യം അവർക്കു മനസ്സിലാകുന്ന രീതിയിൽ പറഞ്ഞുകൊടുക്കുന്നതു തന്നെയാണ് നല്ലത്. അമ്മ പറഞ്ഞു. മോളേ! അമ്മയുടെയോ, അമ്മച്ചിയുടെയോ വയറ്റിൽ നിന്നല്ല മോൾ വന്നത്. ഒത്തിരി വാവകളുടെ ഒരു വീട്ടിൽ നിന്നാണ് മോൾ വന്നത്. അപ്പയ്ക്കും അമ്മയ്ക്കും കുഞ്ഞുങ്ങളെ വലിയ ഇഷ്ടമായിരുന്നു. യേശുവിനോട് ഞങ്ങളുടെ കുഞ്ഞിനെ ചോദിച്ചു. ധാരാളം വാവകളുള്ള ഒരു വീട്ടിൽ ഞങ്ങൾപോയി. മോളെ കണ്ടിഷ്ടപ്പെട്ടു. പുത്തനുടുപ്പും ഷൂസും സോക്സുമൊക്കെ വാങ്ങിയിടുവിച്ച്, കുഞ്ഞിനെയും കൊണ്ട് ഞങ്ങൾ വീട്ടിലേക്ക് വന്നു. മോളെ ഞങ്ങൾക്ക് എന്തിഷ്ടമാണെന്നോ"? അമ്മയവളുടെ നെറുകയിൽ ചുംബിച്ചു. മനോഹരമായ ഒരു പുഞ്ചിരി അവളുടെ കുഞ്ഞിച്ചുണ്ടുകളിൽ വിടർന്നു. അവൾ തുള്ളിച്ചാടി അവളുടേതായി കളികളിലേക്ക് ഓടിപ്പോയി. പിന്നെ രണ്ടുദിവസത്തേക്ക് പലപ്രാവശ്യം അവൾ വീട്ടിൽ പറഞ്ഞുനടന്നു. അപ്പച്ചാ, അമ്മച്ചി നിറയെ വാവകളുള്ള വീട്ടിൽ നിന്നാണ് ഞാൻ വന്നത്.



Home is not a structure, it's a situation

വീടെന്നതൊരു വെറും കെട്ടിടമല്ല. അതൊരു അവസ്ഥയാണ്. സ്നേഹവും, കരുണയും, വാൽസല്യവും, പ്രാർത്ഥനയും, കരുതലും എല്ലാം കൂടി ചേരുമ്പോഴാണ് ഒരു വീട് രൂപപ്പെടുക. ഒരു വീടുണരുന്നത് അവിടെ കുറെ കുഞ്ഞിപ്പാദങ്ങൾ പിച്ചവച്ചോടി നടക്കുമ്പോഴാണ്. ഒരു വീടിന്റെ സൗന്ദര്യം പൂർണ്ണമാകുന്നത് അവിടെ കുഞ്ഞുമക്കളുടെ കൂട്ടച്ചിരികൾ ഉയരുമ്പോഴാണ്. കാലങ്ങൾ കാത്തിരുന്നാണ് ഞങ്ങളുടെ വീടിനെ ഉയർത്താനായി ഒരു ഉണ്ണി കടന്നുവന്നത്. നിശബ്ദമായിരുന്ന വീടിനെ ശബ്ദമുഖരിതമാക്കിയത് അവളുടെ കിളിക്കൊഞ്ചലുകളാണ്. വീടിനൊപ്പം വീടുതൊടിയും പച്ചപ്പണിഞ്ഞു. (വർഷങ്ങളായി വീട്ടുമുറ്റത്തു തിരികെയെത്തിയെന്നു തോന്നി).

ഏറെ വിചിന്തനങ്ങൾക്ക് ശേഷമാണ് അത്തരമൊരു തീരുമാനത്തിലേക്ക് വന്നത്. അതിവേഗം പുരോഗമിക്കുന്ന വൈദ്യശാസ്ത്രത്തിന്റെ നൂതന ചികിത്സാവിധികൾ തേടാനുള്ള ആഗ്രഹത്തെ അവഗണിച്ചിട്ട്, ഒരുവന്റെ ജനിതകവും പാരമ്പര്യവും ഉയർത്തിപ്പിടിക്കുന്ന ഘടകങ്ങൾ ഉപേക്ഷിച്ചിട്ട് ഒരു കുഞ്ഞിനെ ദത്തെടുക്കുക എന്ന സങ്കീർണ്ണ പ്രക്രിയ ജീവിതത്തിൽ പ്രാവർത്തികമാക്കുക, അല്ലെങ്കിൽ അതിലെ മനസ്സിനെ ഒരുക്കുക എന്നത് അത്രയെളുപ്പമായിരുന്നില്ല. ഒരു കാര്യം മാത്രം മനസ്സിൽ ഉറപ്പിച്ചിരുന്നു. രണ്ടു സാധ്യതകളുടെ മുമ്പിൽ ഒന്നുകിൽ ചികിത്സകൾ പരീക്ഷിക്കുക, അല്ലെങ്കിൽ ആരുമില്ലാത്ത ഒരു കുഞ്ഞിന് ആശ്രയമാവുക. ഇതിലേതു തെരഞ്ഞെടുത്താലും അത് ദൈവം ഞങ്ങളിൽ നിന്നാഗ്രഹിക്കുന്ന വഴിതന്നെയാണ് എന്നൊരുറപ്പ് ക്രിസ്തുവിൽ നിന്നും ലഭിക്കണം. അതൊരു തീവ്രമായ പ്രാർത്ഥനയായിരുന്നു. വിശ്വാസത്തിനും അവിശ്വാസത്തിനുമിടയിൽ ദൈവത്തോടു ചേർത്തുവയ്ക്കുമ്പോ

ഴാണ് പൂർണ്ണമാകുന്നത്. ഹൃദയം ഏകാഗ്രമാക്കുകയും, നമ്മുടെ ചോദ്യങ്ങളും ആശങ്കളും അസ്തമിക്കുകയും ഉള്ളിൽ പ്രശാന്തത നിറയുകയും ചെയ്യുമ്പോൾ ദൈവത്തിന്റെ സ്വരം കേൾക്കാനാകും. മാതാപിതാക്കളുടെ നിഷകളങ്കമായ സ്നേഹത്തിൽ നിന്നും സമർപ്പണത്തിൽ നിന്നുമാണ് ശിശുക്കൾ രൂപം കൊള്ളേണ്ടത്. അല്ലാതെ പരീക്ഷണശാലകളിൽ വൈദ്യന്മാരുടെ കരവിരുതിനാൽ അല്ല സ്നേഹത്തിൽ നിന്നും രൂപം കൊള്ളുന്നവർ സ്നേഹത്തിന്റെ, നന്മയുടെ ഫലങ്ങൾ പുറപ്പെടുവിക്കും. എന്നെ സംബന്ധിച്ച് അത്തരമൊരു മറുപടി കിട്ടിയപ്പോൾ പിന്നെ മുന്നോട്ടു പോകേണ്ട വഴികളിൽ തടസ്സങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. വന്ധ്യതയ്ക്ക് വൈദ്യശാസ്ത്രസഹായം തേടേണ്ട എന്നല്ല ഞാൻ പറയുന്നത്. തീർച്ചയായും തേടണം. വന്ധ്യതാ ചികിത്സയിൽ ധാരാളം മുന്നേറ്റങ്ങൾ ഉണ്ടായിട്ടുണ്ട്. ഒരുപക്ഷേ അതിലും പ്രയാസകരമായിരിക്കും, ദത്തെടുക്കൽ പ്രക്രിയയ്ക്ക് മനസ്സിനെ ഒരുക്കുകയെന്നത്.

ഒരേയൊരു കുഞ്ഞിനെ മാത്രമേ ഞാൻ കാണുകയുള്ളുവെന്നും അതെങ്ങനെയുള്ളതായാലും, ദൈവം എനിക്കു നൽകിയതെന്നു കരുതി, സ്വീകരിക്കുമെന്നുമുള്ളിൽ കരുതിയിരുന്നു. നാലുമാസമുള്ളപ്പോൾ കുഞ്ഞിനെ കണ്ടിട്ട് വെറും ഒന്നരമാസത്തിനുള്ളിൽ നിയമപരമായ നടപടികളെല്ലാം കഴിഞ്ഞ്, കുട്ടിയ്ക്ക് അഞ്ചുമാസമായപ്പോൾ ഞങ്ങൾക്ക് അവളെ കൈയിൽ കിട്ടി. ഒരിടത്തും ഇത്രയേറെ വേഗത്തിൽ അഡോപ്ഷൻ പ്രോസീജിയേഴ്സ് നടക്കാറില്ല. Registration, Homestudy, legal procedure, fostercare, കുടുംബക്കോടതി, മറ്റ് അന്വേഷണങ്ങൾ, ധാരാളം എഴുത്തുകുത്തുകൾ തുടങ്ങി സമയമെടുക്കുന്ന നൂലാമാലകൾ അനേകമുണ്ട്. പക്ഷേ ആഴ്ചകളുടെ വ്യത്യാസത്തിൽ ഞങ്ങൾക്കിവയെല്ലാം നടപടിപ്രകാരം ചെയ്തുകിട്ടിയത് അത്ഭുതകരം തന്നെയാണ്. ദൈവത്തിന്റെ കരുതൽ എല്ലാം ഒരുക്കിവച്ചിരുന്നതുപോലെ.

മാതാപിതാക്കളുൾപ്പെടെ ധാരാളം പേർ ഞങ്ങളെ സപ്പോർട്ട് ചെയ്തുവെങ്കിലും ചുരുക്കം ചിലരെങ്കിലും മറിച്ച് പറയാതിരുന്നില്ല. "ഏതെങ്കിലും ക്രിമിനലുകളുടെ മക്കളായിരിക്കും. അവരുടെ ജീൻ ഉണ്ടാകും ഇതിനൊന്നും പോകേണ്ടായെന്നുള്ളതിനു" ഉള്ളിൽ മറുപടി വന്നതിങ്ങനെയായിരുന്നു സ്വന്തം ജനുസ്സിലുണ്ടാകുന്ന മക്കൾ ക്രിമിനലുകളായി മാറില്ലെന്ന് ആർക്ക് ഉറപ്പു പറയാനാകും? സാഹചര്യങ്ങളാണ് ഒരുവനെ തിന്മയിലേക്ക് നയിക്കുന്നത്. അതേ, ആരുടെയും വിധികൾ നിർണ്ണയിക്കാൻ താമസമില്ല. ആരെന്തു പറഞ്ഞാലും കുഞ്ഞേ, നിന്നെയും ഞങ്ങളെയും ദൈവത്തിനു ചേർത്തുനിർത്താതിരിക്കാനാവില്ല. ജന്മം കൊടുത്തുവെന്ന ഒറ്റക്കാരണം കൊണ്ടും ആർക്കും ഒരമ്മയാകാനാകില്ല. അല്പം ആർദ്രതയും കരുണയും ഉള്ളിലുണ്ടെങ്കിൽ ആർക്കും ഒരമ്മയാകാമെന്ന ഗുരുമൊഴികൾ ഉള്ളിനെ തണുപ്പിക്കുന്നു.

എനിക്കു നൽകിയ മക്കളെയെടുത്ത് അനാഥാലയത്തിന്റെ പടികൾ തിരികെയിറങ്ങുമ്പോൾ പിന്നിൽ കമ്പിയഴികളിൽ പിടിച്ചുനിന്ന് കൈവീശി ഞങ്ങളെ യാത്രയാക്കിയ കുഞ്ഞുനിഷ്കളങ്ക മുഖങ്ങൾ മറക്കാനാകില്ല. ആർക്കും വേണ്ടാതെ പിറന്ന്, വഴിയരികിലോ, കുപ്പത്തൊട്ടിയിലോ, കുളിപ്പുരയിലോ, ഉപേക്ഷിക്കപ്പെട്ട്, അമ്മ നഷ്ടപ്പെട്ട, അച്ഛനാരെന്നറിയാത്ത അനാഥ ബാല്യങ്ങൾ, പിന്നീടേതോ അമ്മമാരുടെ കാരുണ്യത്താൽ ജീവിതം തിരികെ കിട്ടിയവർ ഇവർ പ്രതീക്ഷയോടെ കാത്തിരിക്കുന്നുണ്ട്. എന്നെങ്കിലും തങ്ങളെയും കൂട്ടിക്കൊണ്ടുപോകാനായി ഒരു വീടും, ഒരപ്പനും, അമ്മയും വരുമെന്ന്. ചോദിക്കുന്നത് അപ്പോൾത്തന്നെ കൊടുത്തില്ലെങ്കിൽ നിലത്തുരുണ്ട് വാശിപിടിപ്പിച്ചു കരയുന്ന നമ്മുടെ കുഞ്ഞുങ്ങളെപ്പോലെ ഈ കുട്ടികൾ കരയാറില്ല. കാരണം നിലത്തു വീണാൽ എടുത്തുയർത്താൻ കരങ്ങൾ അടുത്തുണ്ടാവില്ല എന്നു തിരിച്ചറിയുന്ന കുഞ്ഞുങ്ങൾ കരയാറില്ലല്ലോ?

കവി സച്ചിദാനന്ദന്റെ കവിതാശകലങ്ങളാണ് ഓർമ്മ വരുന്നത്.

"ഇല്ല മറക്കുവാനൊന്നുമില്ല, ഓർക്കുവാനും

ഇല്ല നിനക്കായുണ്ടായില്ല, പിച്ചവയ്ക്കുവാനൊരു ബാല്യം

ഒരിക്കലും നിനക്കായ് പാടിയിട്ടില്ല

നൂറു വയസ്സിൽ സുഗന്ധമേറും താരാട്ട്

നുകർന്നിട്ടില്ലിതേവരെ മുലപ്പാലിൻ മധുരക്കനി

അമ്മ എനിക്കൊരടഞ്ഞ വാതിൽ

ഓരോ പൂവിലും കാറ്റിലും ഞാൻ ചോദിക്കും

ഓരോ ഇലത്തുള്ളിയോടും അമ്മയെ ചോദിക്കും ഞാൻ

അമ്മ എനിക്കൊരടഞ്ഞ വാതിൽ"

പിറന്നു വീഴുന്ന ഓരോ കുഞ്ഞിനും വീടിന്റെ സുരക്ഷിതത്വത്തിൽ വളരാനുള്ള അവകാശമുണ്ട്. ശാസ്ത്രം പുരോഗമിക്കുന്നതിനുസരിച്ച് മനുഷ്യന്റെ പ്രശ്നങ്ങൾ കൂടുന്നതല്ലാതെ കുറയുന്നില്ല. വന്ധ്യതയുള്ളവരുടെ എണ്ണം ഏറി വന്നതോടൊപ്പം ഇൻഫെർട്ടിലിറ്റി ക്ലിനിക്കുകൾ പെരുകുകയും അത്തരം ചികിത്സകൾ ലക്ഷങ്ങൾ വാരിയെറിയുന്ന ബിസിനസ്സായി മാറുകയും ചെയ്യുന്നു. തീർച്ചയായും അത്തരം സാധ്യതകളെ വേണ്ടെന്നു വയ്ക്കണമെന്നല്ല പറയുന്നത്. പക്ഷേ അതിനുമപ്പുറം ഇന്നും ചില സാധ്യതകളെ തേടാനും അതിന്റെ നന്മകളെ ഉൾക്കൊള്ളാനും അംഗീകരിക്കാനും നമുക്കു കഴിയണം. വിദേശികളായ ധാരാളം ദമ്പതികൾ തങ്ങൾക്കുള്ള സ്വാഭാവിക മക്കളുടെ കൂടെ, ഇന്ത്യയിൽ നിന്നും ചൈനയിൽ നിന്നുമൊക്കെ കുഞ്ഞുങ്ങളെ ദത്തെടുത്തുകൊണ്ടു പോയി വളർത്താറുണ്ട്. അംഗവൈകല്യമുള്ള കുഞ്ഞുങ്ങളെയാണ് അധികവും അവർ കൊണ്ടുപോകുന്നത്. നല്ല ചികിത്സയും,വിദ്യാഭ്യാസവും, തങ്ങളുടെ മക്കളെപ്പോലെ തന്നെ അവർക്ക് കൊടുക്കും. പക്ഷേ, നമ്മുടെ സംസ്ക്കാരത്തിലേക്ക് വരുമ്പോൾ നമ്മിലേക്ക് ചുരുങ്ങി കുറെക്കൂടി സ്വാർത്ഥരാകുന്നു നമ്മൾ. എന്നിട്ടോ, അളവില്ലാതെ മക്കൾക്കു നൽകിയ സ്നേഹം തിരികെ കിട്ടുന്നില്ലല്ലോയെന്ന് ജീവിതസായാഹ്നങ്ങളിൽ പരിഭവിക്കുകയും ചെയ്യുന്നു.

ഒരു കുഞ്ഞ് ആദ്യം രൂപപ്പെടുന്നത് ദൈവത്തിന്റെ മടിത്തട്ടിലാണ്. പിന്നെയാണവൻ ഭൂമിയിലേക്ക് പിറന്നു വീഴുക. ദൈവത്തിന്റെ സ്നേഹം ഇനിയും അസ്തമിച്ചിട്ടില്ല എന്നാണ് ഓരോ പിറവിയും വ്യക്തമാക്കുന്നതെന്ന് കവി ടാഗോർ എഴുതുന്നു. നമ്മുടെ ഹൃദയത്തിന്റെ വാതിലുകൾ നമ്മുടെ സ്വന്തമല്ലാത്തവർക്കു വേണ്ടിയും, നമ്മുടെ ജനുസ്സിനും പാരമ്പര്യങ്ങൾക്കും പുറത്തുള്ളവർക്കു വേണ്ടിയും തുറന്നിടാം. ഈ ചെറിയവരിൽ ഒരുവനു ചെയ്യുമ്പോഴൊക്കെയും നിങ്ങൾ എനിക്കു വേണ്ടിയാണ് ചെയ്തത് എന്നു ക്രിസ്തുമൊഴികളെ വണങ്ങിക്കൊണ്ട്.... ■



# ചേപ്പാട് പള്ളി പെരുന്നാൾ

★ ചേപ്പാട് ഫീലിപ്പോസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 156-ാമത് ഓർമ്മപെരുന്നാൾ

★ ഒക്ടോ. 2 മുതൽ ഒക്ടോ. 12 വരെ

**1825** മുതൽ 1855 വരെയുള്ള 30 വർഷങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സുധീരം നയിച്ച പുണ്യശ്ലോകനായ ചേപ്പാട് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ 155-ാം ഓർമ്മപ്പെരുന്നാൾ പ. പിതാവ് അന്ത്യവിശ്രമം കൊള്ളുന്ന ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഒക്ടോബർ 2-ാം തീയതി മുതൽ 12-ാം തീയതി വരെ ഭക്തിപൂർവ്വമായി നടത്തപ്പെടുകയാണ്. പ. സഭയുടെ ദീർഘകാല ചരിത്രത്തിലെ വളരെ ദുർഘട പൂർണ്ണമായ പ്രതിസന്ധിയിൽ അചഞ്ചലമായ ദൈവഭക്തിയോടും, അടിയുറച്ച സഭാസ്നേഹത്തോടും സത്യ വിശ്വാസ സംരക്ഷണത്തിനായി എന്തു വില കൊടുക്കുവാനും തയ്യാറായി മലങ്കര സഭയെ ദൈവിക ദർശനത്തോടെ നയിച്ച പുണ്യശ്ലോകനായ ഈ പിതാവിനെ മലങ്കര സഭയ്ക്കു ഒരിക്കലും മറക്കുവാൻ കഴിയുകയില്ല. എ.ഡി. 52-ൽ മാർത്തോമ്മ ശ്ലീഹാ സുവിശേഷം അറിയിച്ച കാലം മുതൽ 1498-ൽ പോർച്ചുഗീസുകാർ ഇവിടെ വന്നിറിങ്ങിയതുവരെയുള്ള 15 നൂറ്റാണ്ടുകളിൽ കേരളത്തിലെ ക്രിസ്തീയ സഭ ഒരു വിദേശസഭയുടെയും മേൽക്കോയ്മയില്ലാത്ത സ്വയം ശീർഷകത്വവും സ്വയം ഭരണാധികാരവുമുള്ള ഒരു സ്വതന്ത്രസഭയായിട്ടാണ് നിലനിന്നത്. പോർച്ചുഗീസുകാരുടെ ആഗമനം, തുടർന്നുണ്ടായ റോമസഭ സമ്പർക്കം, അതിനുശേഷം സംഭവിച്ച ആംഗ്ലിക്കൻ മിഷനറിമാരുടെ ആഗമനം എന്നിവ മലങ്കരസഭയുടെ വിഭജനങ്ങൾക്കും ഭിന്നതകൾക്കും കാരണമായി.

18-ാം നൂറ്റാണ്ടിന്റെ ആദ്യകാലം മുതൽ ആംഗ്ലിക്കൻ സ്വാധീനത്തിൽ ആടിയുലഞ്ഞ മലങ്കരസഭയെ 1836-ൽ മാവേലിക്കര പടിയോലയിലൂടെ അതിന്റെ പൂർവ്വിക വിശ്വാസത്തിൽ നിലനിർത്തിയതു മാർ ദീവന്നാസ്യോസിന്റെ ശക്തമായ നിലപാടുമൂലമായിരുന്നു. പുണ്യശ്ലോകനായ പിതാവിന്റെ മദ്ധ്യസ്ഥത നമുക്കു കോട്ടയായിരിക്കട്ടെ.

ഇടവക ആർകൈവ്സിൽ പുരാതന രൂപങ്ങളും 1956-ൽ തിരുമേനിയുടെ ചരമശതാബ്ദിക്കു വന്നപ്പോൾ എത്യോപ്യൻ ചക്രവർത്തി സമ്മാനിച്ച അംഹാറിക് ഭാഷയിൽ ഉള്ള സ്വർണ്ണ ബയന്റോടുകൂടിയ വി. വേദപുസ്തകം, എത്യോപ്യൻ കുരിശ്, എത്യോപ്യൻ പരവതാനി, വർഷങ്ങൾക്കു മുമ്പ് അപഹരിക്കപ്പെട്ടതും 2008-ൽ കോടതിയിൽ നിന്ന് ഏറ്റുവാങ്ങി പുനർനിർമ്മിക്കപ്പെട്ടതുമായ തങ്കപതക്കങ്ങളോടു കൂടിയതുമായ അതിപുരാതന വെള്ളികുരിശ്, ആർച്ച് ബിഷപ്പ് മെനസിസ് സ്ഥാപിച്ച രൂപങ്ങൾ, മാർ ദീവന്നാസ്യോസ് തിരുമേനിയുടെ തിരുവസ്ത്രങ്ങൾ, കാപ്പാപ്പെട്ടി എന്നിവ സൂക്ഷിച്ചിരിക്കുന്നു. തിരുമേനിയുടെ പെരുന്നാളിനോടനുബന്ധിച്ച് പ്രൊഫഷണൽ കോഴ്സിനുള്ള പഠനസഹായങ്ങൾ, മറ്റു സാമ്പത്തിക സഹായങ്ങൾ എന്നിവ സാമ്പത്തികമായ പ്രയാസം അനുഭവിക്കുന്നവർക്കു നൽകുന്നു. ചേപ്പാട് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായിരിക്കുന്ന ചാരിറ്റബിൾ സൊസൈറ്റിയിൽ നിന്ന് ചികിത്സാ സഹായം, വിവാഹ സഹായം, ഭവനനിർമ്മാണ സഹായം എന്നിവ നൽകുന്നു. ചേപ്പാട് മാർ ദീവന്നാസ്യോസ് ഫൗണ്ടേഷൻ വകയായി മാവേലിക്കര ഭദ്രാസനത്തിലെ പശ്ചിമ മേഖലയിലെ പള്ളികളുടെ ചുമലതയിൽ ഒരു വൃദ്ധമന്ദിരവും ഭംഗിയായി പ്രവർത്തിക്കുന്നു.



ഫാ. പി. ഡി. സ്ക്കറിയ
(വികാരി)

ഇടവകയെപ്പറ്റി കൂടുതൽ വിവരങ്ങൾ അറിയുവാൻ ഇടയവകയുടെ വെബ്സൈറ്റ് സന്ദർശിക്കുക www.cheppadvaliyapalli.com ■

## അടുത്ത ലക്കം...

### കാർഷീക സംസ്കൃതിയും ആത്മീയതയും



- കൃഷിയിൽ ആത്മീയത നിറഞ്ഞ പുരാതന കാലം
- പ്രാർത്ഥനയോടെ വിത്തെറിഞ്ഞ്, പണിയായുധങ്ങൾ സമർപ്പിച്ച്, ആദ്യഫലങ്ങൾ വേർതിരിച്ച്, വിപണനത്തിൽ സത്യസന്ധത പാലിച്ച് കൃഷിയെ ദൈവീകമാക്കിയ പഴയ നാളുകൾ
- ഭാരതീയ ശാസ്ത്ര തത്വങ്ങളിലെ ആത്മീയ തുടിപ്പുകൾ
- പുരാതന കാർഷിക സംസ്കൃതിയിലെ ആത്മീയതയും ആത്മീയതയിൽ അദ്ധ്വാനമുണ്ടായിരുന്ന പഴയ നാളുകളും.

സംപുഷ്ട രചനകൾക്ക് സ്വാഗതം



# മലങ്കരസഭ
## പദപ്രശ്നം




27

| | | | | | | |
|---|---|---|---|---|---|---|
| 1 | 2 | 3 | 4 | | | 5 |
| 6 | 7 | | 8 | 9 | | |
| 10 | | ■ | 11 | | | |
| 12 | | | | | ■ | |
| | 13 | | | | ■ | |
| 14 | | 15 | | ■ | 16 | |
| 17 | | | | 18 | | |

### വലത്തോട്ട്

1. ഗലീലയിലെ നസ്രേത്തിനടുത്ത ഒരു ഗ്രാമം യേശു തന്റെ ആദ്യ അത്ഭുതം പ്രവർത്തിച്ചത് ഇവിടെയായിരുന്നു (2)
3. മലങ്കര സഭയുടെ പരമാദ്ധ്യക്ഷന്റെ സ്ഥാനപ്പേര്. തെഗ്രീസിലെ കാതോലിക്കാമാർ ഉപയോഗിച്ചിരുന്ന പേരായിരുന്നു ഇത് (5)
6. ഇവിടുത്തെ ജലാശയങ്ങൾ രക്തം കൊണ്ട് നിറഞ്ഞിരിക്കുമെന്ന് യെശയ്യാ പ്രവാചകൻ പറഞ്ഞിരിക്കുന്നു (3)
8. തെക്കോവയുടെ അപ്പനായ അശ്ഹൂരിന്റെ രണ്ടു ഭാര്യമാരിൽ ഒരാൾ (3)
10. യഹോവയുടെ ആലയത്തിലെ ശുശ്രൂഷക്കാരിൽ ഒരാളായിരുന്ന യയസ്യാവിന്റെ നാലുമക്കളിൽ ഒരാൾ (2)
11. യെരഹ്മയേലിന്റെ ആദ്യ ജാതനായ രാമിന്റെ ആദ്യജാതൻ (3)
12. കൂദാശാ ശുശ്രൂഷകളുടെയും, കാനോനിക നമസ്കാരത്തിന്റെയും ഒടുവിൽ ധൂപാർപ്പണത്തോടൊപ്പം ചൊല്ലുന്ന ഗീതങ്ങളുടെ സുറിയാനി പേര്. 'രാജാവിന്റെ മകൾ' എന്നാണർത്ഥം (5)
13. സേരഹിന്റെ മകനായ എത്നിയുടെ മകൻ ഇദ്ദേഹം ഒരു സംഗീതക്കാരനായിരുന്നു (3)
14. തന്റെ അടുക്കൽ വന്ന രോഗികൾക്ക് യേശു നല്കിയത് (2)
16. 'ശബ്ദം' എന്നർത്ഥമുള്ള സുറിയാനി ഗാനങ്ങൾ, പ്രുമിയോനുകൾ കഴിഞ്ഞും എത്രോ കഴിഞ്ഞുമുള്ള ഗാനങ്ങൾ ഈ ഗണത്തിൽ പെടും (2)
17. ദാവീദിന്റെ വീരന്മാരിൽ ഒരുവനായ എലിയേലിന്റെ പേരിനോടു ചേർത്ത് അവന്റെ ഈ നാട്ടുകാരും ദിനവൃത്താന്ത പുസ്തകത്തിൽ കാണുന്നു (4)
18. യഹൂദാ, താമാർ എന്നിവരുടെ മകൻ. സുവിശേഷങ്ങളിലും ഈ പേര് കാണാം (3)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
പദപ്രശ്നം,
മലങ്കരസഭ മാസിക
കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം-38

**ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-10-2011**

### താഴോട്ട്

1. പരിശുദ്ധൻ എന്നർത്ഥം വരുന്ന സുറിയാനി വാക്ക് (3)
2. മരിച്ചവരും മൗനതയിൽ ഇറങ്ങിയവർ ആരും യഹോവയെ സ്തുതിക്കുന്നില്ല......ഇന്നു മുതൽ എന്നേക്കും യഹോവയെ വാഴ്ത്തും (2)
4. സൈന്യം എന്നർത്ഥം (2)
5. 'നാം നല്ലവണ്ണം നില്ക്കണം' എന്നർത്ഥം വരുന്ന തരത്തിൽ സുറിയാനിയിൽ ഉപയോഗിക്കുന്ന ഒരു ഗ്രീക്കുപദം (7)
7. .......... ഗർഭം ധരിച്ച് പാപത്തെ പ്രസവിക്കുമെന്നു വേദവാക്യം(2)
9. തങ്ങളുടെ കുലങ്ങളിൽ പ്രഭുക്കന്മാരായിരുന്ന യോശിബ്യാവിന്റെ മകനായ യേഹൂവിനോടൊപ്പം പ്രഭുവായിരുന്നയാൾ (4)
11. യഹോയാക്കീമിന്റെ പുത്രൻ. എന്റെ രാജാവ് ഉന്നതനാകുന്നുവെന്നാണർത്ഥം (4)
12. ദുഃഖിതന്മാരിൽ തലവൻ എന്ന് വി. കുർബാന ക്രമത്തിൽ പറഞ്ഞിരിക്കുന്ന പരിശുദ്ധ പിതാവ് (4)
15. പുരോഹിത ശുശ്രൂഷകളെക്കുറിച്ചും ബലികളെക്കുറിച്ചും വിവിരിക്കുന്ന മോശെയുടെ പുസ്തകം (2)
16. കോരഹിന്റെ മകനായ എബ്യാസാഫിന്റെ മകൻ (2)

## പദപ്രശ്നം-25, ശരിയുത്തരം

**വിജയി:- റാഹേലമ്മ തോമസ്, മുംബയ്**

**142 പേർ ശരിയുത്തരം അയച്ചു**

*ശരിയുത്തരം അയച്ചവരുടെ എണ്ണം വളരെ കൂടുതലായതിനാൽ പ്രസിദ്ധീകരിക്കാൻ സ്ഥലപരിമിതി മൂലം കഴിയുന്നില്ല. സദയം സഹകരിക്കുക.*
*- എഡിറ്റർ*

## പദപ്രശ്നം-25-ശരിയുത്തരം

| | | | | | | |
|---|---|---|---|---|---|---|
| 1 ഈ | ഠാ | 2 ബോ | ദ് | 3 ആ | ദാ | 4 യി |
| ൽ | ■ | ഗാ | ■ | ശി | 5 എ | ത്രോ |
| ■ | 6 ഭൂ | ൻ | 7 ബു | ർ | ക് | സാ |
| 8 ആ | മി | 9 ബാ | ധ | വാ | 10 ബോ | ഹീം |
| 11 സ്ഥാ | ത്തി | ക്കോ | ൻ | ദം | സേ | 12 നോ |
| നം | 13 ഊ | സ് | 14 പാ | ■ | സ് | വീ |
| 15 ക | ട | കം | 16 തി | ഹി | ക്കോ | സ് |

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക:**
**ഫാ. തോമസ് മാത്യു, കൊട്ടാരക്കര**
**ഫോൺ: 9847555113)**



## BRIDE WANTED

ഓർത്തഡോക്സ് യുവാവ് കണ്ണൂർ ജില്ല, 28 വയസ്സ് 174 c.m. ഉയരം, ബിസിനസ് കുടുംബം, അനുയോജ്യമായ ആലോചനകൾ ക്ഷണിക്കുന്നു.

**ഫോൺ: 9349568706**

## BRIDE WANTED

വിദേശത്തെ ജോലിയിൽ നിന്നും വിരമിച്ച് ഇപ്പോൾ തിരുവനന്തപുരത്ത് സ്ഥിരമായി താമസമാക്കിയിരിക്കുന്ന സാമ്പത്തിക ഭദ്രതയുള്ള ഓർത്തഡോക്സ് ക്രിസ്ത്യൻ രക്ഷിതാക്കളുടെ സീമന്തപുത്രൻ-32/180 c.m., +2, വെളുത്ത സുമുഖനായ, തിരുവനന്തപുരത്ത് ജോലിയുള്ള യുവാവിന്, കുലീന ക്രിസ്തീയ കുടുംബത്തിൽ പെട്ടതും, സൽസ്വഭാവിയും വെളുത്ത നിറവുമുള്ളതുമായ യുവതികളുടെ രക്ഷിതാക്കളിൽ നിന്നും അനുയോജ്യമായ വിവാഹ ആലോചനകൾ ക്ഷണിച്ചുകൊള്ളുന്നു. ഡിമാന്റില്ല. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക.

**PH: 0471-2447616, 9495556577**

## വഴിതെറ്റുന്ന....

9-ാം പേജിൽ നിന്നു തുടർച്ച...

ന്നില്ല. ഇത്തരം ഫോണുകളിൽ നിന്നാണ് പല പ്രശ്നങ്ങളുടെയും തുടക്കം.

തീരെ ഒഴിവാക്കാനാവാത്ത സാഹചര്യങ്ങളിൽ മാത്രമെ കുട്ടികൾക്ക് മൊബൈൽ നൽകാവൂ. അതും അടിസ്ഥാന സൗകര്യങ്ങൾ മാത്രമുള്ള ഫോണുകൾ. മൾട്ടി മീഡിയ സൗകര്യങ്ങളായ ക്യാമറ, ബ്ലൂടൂത്ത്, മീഡിയ പ്ലെയർ തുടങ്ങിയവയുള്ള ഫോണുകൾ കുട്ടികൾക്ക് നൽകാതിരിക്കാൻ ശ്രദ്ധിക്കുക.

### കരുതലൊരുക്കാം.. അവർക്കായ്

ചതിക്കുഴികളുടെ പുതിയ കാലത്ത് കുട്ടികൾക്കായി ഏറ്റവും കരുതലൊരുക്കാവുന്നത് മാതാപിതാക്കൾക്കു തന്നെയാണ്. കുറച്ച് സമയം നീക്കി വച്ച് നല്ല കൂട്ടുകാരായി വിശേഷങ്ങൾ കേട്ടാൽ തന്നെ കുട്ടികളുടെ പ്രശ്നങ്ങൾ ഒരു പരിധിവരെ പരിഹരിക്കാം. കുടുംബ ബന്ധങ്ങളുടെ ഉറപ്പും സുരക്ഷിതത്വവും ഇതിലൂടെ കുട്ടികൾക്ക് മനസ്സിലാവും. ലഹരി പദാർത്ഥങ്ങൾ കുട്ടികൾ കാൺകെയോ അവരറിയത്തക്കവിധത്തിലോ ഉപയോഗിക്കാതിരിക്കാൻ ശ്രമിക്കുക. മാതാപിതാക്കൾ ഉപയോഗിക്കുന്നതു കാണുമ്പോൾ കുട്ടികൾ അനുകരിക്കാനിടയാവുന്നു.

മക്കളുടെ കൂട്ടുകാരെക്കുറിച്ചും രക്ഷിതാക്കൾ അറിഞ്ഞിരിക്കണം. ചില സാഹചര്യങ്ങളിൽ 'നോ' പറയാൻ കുട്ടികളെ പരിശീലിപ്പിക്കണം. അവരുടെ ചില ആവശ്യങ്ങളോട് ഇല്ല, ഇപ്പോൾ വേണ്ട എന്നൊക്കെ പറയാൻ നിങ്ങൾക്കു കഴിഞ്ഞാലേ ചില കാര്യങ്ങളോട് നോ പറയാൻ അവരും ശീലിക്കൂ.

ഏതെങ്കിലും തരത്തിലുള്ള പ്രശ്നങ്ങളിൽ കുട്ടികൾ പെട്ടിട്ടുണ്ടെന്നു മനസ്സിലാവുകയാണെങ്കിൽ അവരെ പറഞ്ഞ് മനസ്സിലാക്കാൻ ശ്രമിക്കുക. കഴിയുന്നില്ലെങ്കിൽ മുതിർന്ന അധ്യാപകരുടെയോ കൗൺസിലർമാരുടെയോ സഹായത്തോടെ പ്രശ്നം പരിഹരിക്കാൻ ശ്രമിക്കുക.

സ്നേഹത്തിന്റെ, സുരക്ഷിതത്വത്തിന്റെ, ബന്ധങ്ങളുടെ ഈ കരുതലിലൂടെ തീർച്ചയായും കുട്ടികളെ നമുക്ക് രക്ഷിക്കാം. നാളേക്കായി കരുതാം... കാലത്തിന്റെ മാണിക്യങ്ങളാകാൻ.

(ലേഖകൻ: സബ് എഡിറ്റർ, മലയാള മനോരമ, പത്തനംതിട്ട ബ്യൂറോ)

**10[th] DEATH ANNIVERSARY, 09.09.2011**



**MR. M.V. MATHAI**

**SHADHOL (M.P.)**

*By Sorrowing Family,*

**Mrs. Sosamma Mathai (wife)**
**Anil - Annie, Biji - Anitha,**
**Ani - Biji, Shruthi,**
**Vishalmon & Kripamol**

## Kerala Council of Churches
## Announces the post of Associate Secretary

Term : for a period of three years which can be extended.

Probation : 1 year.

Qualification Essential
: Bachelor's Degree in Technology-BD (Serambur recognized)

Desirable : Ecumenical experience, Involvement in Church and Social activities, DTP (both Malayalam and English)/Computer Knowledge

Salary/Allowance : Negotiable

Age : Prefrabley below 50 years

Last Date of receipt of CV & application : 19 Sept. 2011

Date of Interview : 21 Sept. 2011: 10.00 am

Eligible male/female candidates may please applyto

**The Secreatary,**
**Kerala Council of Churches,**
**Manganam P.O., Kottayam-686018**
**Ph: 0481-2575666/9495926301**
**E-mail : regcouchkera@yahoo.in/**
**Philipnthomas@yahoo.co.in**

Remember

ജോർജ് കെ. കുര്യൻ, ഗോവ

**ഗോവയിൽ ഒരു കരുണയുടെ അപ്പോസ്തോലൻ ഉണ്ടായിരുന്നു. അത് മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്താ അൽവാറീസ് മാർ യൂലിയോസ് തിരുമേനി ആയിരുന്നു**



# ഗോവയിലെ മധ്യസ്ഥൻ

മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്താ ആയിരുന്ന അൽവാറീസ് മാർ യൂലിയോസ് 1889 ജൂലൈ 29-ന് മെത്രാനായി അവരോധിക്കപ്പെട്ട തിരുമേനി 1923 സെപ്റ്റംബർ 23 വരെ ഗോവ, ഇൻഡ്യ, സിലോൺ എന്നിവിടങ്ങളിലെ മെത്രാപ്പോലീത്ത ആയിരുന്നു.

അൽവാറീസ് തിരുമേനിയുടെ പ്രവർത്തനരംഗങ്ങൾ വിവിധമായിരുന്നു. പല വ്യക്തിപ്രഭാവങ്ങളും ഒന്നു ചേർന്ന ഒരു മഹാനായ ആചാര്യനായിരുന്നു തിരുമേനി. ഭക്തനായ ഒരു മഹാപുരോഹിതൻ, സർവ്വസംഗ പരിത്യാഗി, യഥാർത്ഥ മിഷണറി, ധീരോദാത്തനായ പത്രപ്രവർത്തകൻ, നിസ്വാർത്ഥനായ ജനസേവകൻ, ഉന്നതനായ വിദ്യാഭ്യാസ വിചക്ഷകൻ, സാമൂഹ്യ പരിഷ്ക്കർത്താവ്, കോളിളക്കം സൃഷ്ടിക്കുന്ന വിപ്ലവകാരി, അഗ്രഗണ്യനായ രാജ്യസ്നേഹി, സ്വാതന്ത്ര്യ സമരസേനാനി, കർമ്മനിരതനായ ആതുര സേവകൻ, ഇതിലൊക്കെ ഉപരി Apostle of Charity, Patriot and Saint എന്നീ നിലകളിലൊക്കെ ചരിത്രകാരന്മാർ വിശേഷിപ്പിച്ച ഈ മഹൽ വ്യക്തി-ഇവയൊക്കെയായിരുന്നു അൽവാറീസ് തിരുമേനി. ആദിമനൂറ്റാണ്ടുകളിലൊഴികെ, അൽവാറീസ് തിരുമേനിയെപ്പോലെ ഒരു മിഷണറി ഉണ്ടായിട്ടില്ല. കഷ്ടപ്പാടുകൾ സഹിക്കേണ്ടി വന്നിട്ടില്ല. സ്വന്തം നാട്ടിൽ നിന്നും ഓടേണ്ടിവന്നിട്ടുള്ള ആൾ, ചമച്ചുണ്ടാക്കിയ കേസുകളിൽ പല തവണയും അറസ്റ്റു ചെയ്യപ്പെട്ട ആൾ, അർദ്ധ നഗ്നനായി തെരുവുകളിൽക്കൂടി നടത്തി, അടിയേറ്റ്, കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ട മഹാചാര്യൻ, ചെയ്യാത്തകുറ്റത്തിന് ന്യായപീഠം കയറേണ്ടിവന്ന മഹാപുരോഹിതൻ പട്ടിണിപ്പാവങ്ങളുടെയും അശരണരുടെയും സംരക്ഷണാർത്ഥം ഭിക്ഷാപാത്രവുമായി സഹായം തേടേണ്ടി വന്ന തിരുമേനി, കോളറ, പ്ലേഗ് തുടങ്ങിയ സാംക്രമിക രോഗങ്ങൾ പടർന്നു പിടിച്ചപ്പോൾ സ്വന്തം ആൾക്കാർ പോലും രോഗികളെ ഉപേക്ഷിച്ചു പോയപ്പോൾ രോഗികളുടെ മലവും, മൂത്രവും, കഫവും മറ്റും സ്വന്തം കയ്യാൽ തുടച്ചു നീക്കി അവരെ സംരക്ഷിച്ചവൻ, മരണം അടഞ്ഞവരുടെ ശവശരീരം ചുമന്നുകൊണ്ടുപോയി അടക്കം ചെയ്ത ആതുരസേവകൻ, സഭാരീതി അനുസരിച്ച് ശവസംസ്ക്കാര കർമ്മങ്ങൾ ചെയ്യപ്പെടാതെ ഒരു സെമിത്തേരിയുടെ മൂലയിൽ അടക്കപ്പെട്ട ഒരു മഹിതാചാര്യൻ എന്നീ നിലകളിലൊക്കെ അദ്ദേഹം തികച്ചും വ്യത്യസ്തനായിരുന്നു. അൽവാറീസ് തിരുമേനി സത്യമായും മലങ്കര സഭയിലെ ഒരു രക്തസാക്ഷിയായിരുന്നു. "തന്റെ ഭൗതിക ശരീരം ഏതെങ്കിലും തെങ്ങിന് വളമാകുംവണ്ണം കുഴിച്ചിട്ടാൽ അത് തന്റെ മരണശേഷവും ഉപകാരമായിരിക്കും." ഈ വാക്കുകൾ തിരുമേനിയുടെ സ്നേഹിതർ അദ്ദേഹത്തിന്റെ അഭിപ്രായം പ്രകടിപ്പിച്ച് എഴുതിയിട്ടുള്ളതാണ്. ചരിത്രത്തിന്റെ താളുകൾ മറിച്ചു നോക്കിയാൽ ഇത്തരം ചിന്തകൾ ഉണ്ടായിരിക്കുന്നവരെ കണ്ടെന്നിരിക്കില്ല. സകലത്യാഗങ്ങളും സഹിച്ച് അഗതികൾക്കും അശരണർക്കും വേണ്ടി ജീവിതം ഉഴിഞ്ഞു വച്ച അൽവാറീസ് തിരുമേനി അങ്ങേയറ്റത്തെ ത്യാഗിയായിരുന്നു. "മനുഷ്യർ തള്ളിയതെങ്കിലും ദൈവസന്നിധിയിൽ ശ്രേഷ്ഠവും മാന്യവുമായ ജീവനുള്ള കല്ലായ അവന്റെ അടുക്കൽ വന്നിട്ട് നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോലെ ആത്മീയ ഗൃഹമായ യേശുക്രിസ്തു മുഖാന്തിരം ദൈവത്തിനു പ്രസാദമുള്ള ആത്മീയ യാഗം കഴിപ്പാൻ തക്കവിശുദ്ധ പുരോഹിതവർഗ്ഗമാകേണ്ടതിന് പണിയപ്പെടുന്നു" (1 പത്രോ. 2:4-5) അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ജീവനുള്ള ഒരു കല്ലായി മാറ്റപ്പെട്ടു; ഒരു വിശുദ്ധ പുരോഹിതനായി ദൈവത്തിനു പ്രസാദമുള്ള കാര്യങ്ങൾ ചെയ്തു, സ്വന്തം ജീവിതം ദൈവത്തിനുസമർപ്പിച്ചു അദ്ദേഹം സത്യമായും ഒരു വിശുദ്ധൻ ആയിരുന്നു.

അൽവാറീസ് തിരുമേനിയുടെ അന്ത്യം ഗോവയിൽ റിബാഡറിലുള്ള ഒരു ആശുപത്രിയിലായിരുന്നു. പ്രായാധിക്യവും അസുഖവും കൂടിയതോടുകൂടി 1923-സെപ്റ്റംബർ 23-ന് ആ പൊൻതാരം പൊലിഞ്ഞു നാനാ ജാതിമതസ്ഥരായ ആയിരക്കണക്കിനാളുകളുടെ അശ്രുപൂജയോടെ ഭൗതികശരീരം സാന്തനിസ് സെമിത്തേരിയുടെ ഒരു കോണിൽ അടക്കം ചെയ്യപ്പെട്ടു.

17-1-1967-ൽ അൽവാറീസ് തിരുമേനിയെ അടക്കം ചെയ്ത കബർ കണ്ടു പിടിക്കയും അന്നു മുതൽ എല്ലാവർഷവും സെപ്റ്റംബർ 23 ഉൾക്കൊള്ളുന്ന ആഴ്ചയിൽ റിബാഡർ, സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം ആ പരിശുദ്ധ പിതാവിന്റെ ഓർമ്മപ്പെരുന്നാൾ ഭക്ത്യാദരപൂർവ്വം ആഘോഷിക്കുകയും ചെയ്യുന്നു. തിരുമേനിയുടെ തിരുശേഷിപ്പുകൾ 5-10-1979-ൽ ഈ ദേവാലയത്തിൽ മാറ്റി സ്ഥാപിക്കുകയുണ്ടായി. ■

## THIRD DEATH ANNIVERSARY

29th September 2011



## Fr. Alexandrews O.I.C.

**Bethany Asram**
**R-Perunad**

*Inserted by*
Chempakasseril Family
Anthyalankavu

## 17 – ാം ചരമ വാർഷികം

12 – 09 – 2011



## എം. സി. ഗീവർഗീസ്

**(കുഞ്ഞൂഞ്ഞുട്ടി)**

**മുക്കാഞ്ഞിരത്ത്**
**തിരുമൂലപുരം**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തായ്"*

**സന്തപ്ത കുടുംബാംഗങ്ങൾ**

## 19–ാം ചരമവാർഷികം

**05–09–2011**



## മാത്യൂസ് നാടാവള്ളിൽ

**ചന്ദനപ്പള്ളി**

കർത്താവേ നിൻ മദ്ബഹായിൽ
സ്മൃതരാകട്ടെ മൃതി പൂണ്ടോർ
നിൻ ശ്രേഷ്ഠത വെളിവാകും നാൾ
നിൻ വലമായവർ നിൽക്കണമെ.

***Inserted by Sorrowing Family***

## ആറാം ചരമ വാർഷികം

15–09–2011



## ടി. ജി. ജോർജ്ജ്

ശാന്തിഭവൻ
പത്തനംതിട്ട

*സന്തപ്ത കുടുംബാംഗങ്ങൾ*

# സ്നേഹപൂർവ്വം
## ഒരു സ്നേഹ സന്ദേശം

ദിനംപ്രതിയുള്ള പത്ര വാർത്തകളിലൂടെ ധാരാളം കൊലപാതകങ്ങൾ, മോഷണങ്ങൾ, വിവിധ തരത്തിലുള്ള മോഷണ സംഘങ്ങളുടെ കവർച്ചകൾ, ക്വട്ടേഷൻ സംഘങ്ങളുടെ അക്രമങ്ങൾ തുടങ്ങിയ സംഭവങ്ങൾ നാം വായിച്ചറിയുമ്പോൾ വളരെയേറെ മനോവേദനകളും മറ്റും ആ ദിവസം തന്നെ പലരോടായി പറഞ്ഞറിയിക്കുകയും, സഹതപിക്കുകയും, മറ്റുള്ളവരെ കുറ്റപ്പെടുത്തിയും പറയാറുണ്ടല്ലോ. എന്നാൽ ഉള്ള സത്യാവസ്ഥ പറയുവാനും, ആ സത്യം മറച്ചുവയ്ക്കുവാനുമൊക്കെ നാം ശ്രമിക്കുന്നു. സ്വന്തം കുടുംബത്തിലെ മാതാപിതാക്കളുടെ വേദനയ്ക്ക് വില കൽപിക്കാതെ വാർത്തകൾ വായിച്ചുള്ള ദുഃഖങ്ങൾക്ക് വലിയ വില കൊടുക്കുമ്പോൾ സ്വന്തം കുടുംബത്തിലെ ദുഃഖകരമായ അവസ്ഥകൾ നാം മനഃപൂർവ്വം മറക്കുന്നല്ലോ. ഇത്രയും ആധുനിക സുഖ സൗകര്യങ്ങളും ദൃശ്യ, ശ്രവണ മാധ്യമങ്ങളുടെ അതിപ്രസരണവും ഉണ്ടായിട്ടും പലരും തൃപ്തരല്ലല്ലോ.



**നവജീവൻ തോമസ് ചേട്ടൻ**
**നവജീവൻ ട്രസ്റ്റ്**
**വില്ലൂന്നി പി.ഒ, .കോട്ടയം**

രണ്ടു കുട്ടികളും, ഉയർന്ന ശമ്പളമുള്ള ഉദ്യോഗസ്ഥരായ മാതാപിതാക്കളും, ഉന്നത സാമ്പത്തികശേഷി ഉള്ളവരിൽ പലരും, യഥാർത്ഥ കുടുംബ സമാധാനവും, സന്തോഷവും അനുഭവിക്കാത്തവരായി നമ്മുടെ ഓരോരുത്തരുടേയും അറിവിൽ ഉണ്ടല്ലോ. പഴയകാലത്തെ കൂട്ടുകുടുംബങ്ങളിൽ പത്തും-പന്ത്രണ്ടും മക്കളും ആങ്ങള-പെങ്ങന്മാരും എല്ലാം വളരെ ചെറിയ വീടുകളിൽ! എല്ലാവർക്കും ആവശ്യത്തിനുപോലും ഉണ്ണുവാനും, ഉടുക്കുവാനും, കിടക്കുവാനുമുള്ള സൗകര്യങ്ങൾ ഇല്ലാതിരുന്നിട്ടും എത്ര സന്തുഷ്ടരായിരുന്നു? ആ കാലഘട്ടത്തിൽ ജീവിച്ചവർ പുതിയ ഈ കാലഘട്ടത്തിലെ തലമുറയുടെ അവസ്ഥകൾ കണ്ട് മനസ്സ് നൊമ്പരപ്പെടുത്തുന്നില്ലേ? കേരളത്തിലെ രാഷ്ട്രീയ, സാമൂഹിക, സാംസ്ക്കാരിക സംഘടനകളിലും, ധ്യാനമന്ദിരങ്ങളിലും, പ്രയർ ഗ്രൂപ്പുകളിലും, ആത്മീയ സംഘടനകളിലും-സ്വാർത്ഥതമൂലം ഗ്രൂപ്പുകൾ ഉണ്ടാക്കുന്നു! പരസ്പര അഡ്ജസ്റ്റുമെന്റുകൾ നടത്തി കിട്ടുന്നവ പങ്കുവയ്ക്കുന്ന ഒരു ഗ്രൂപ്പ്, ഇനിയൊന്നും നിവൃത്തിയില്ലാതെ നോക്കി നിൽക്കുന്ന മറ്റൊരു ഗ്രൂപ്പ്, മൂന്നാമതായി, അധികാരികളുടെ പ്രീതി പിടിച്ചുപറ്റി, അവരുടെ രീതികൾ ശരിക്കും പഠിച്ചും മനസിലാക്കിയും കിട്ടാവുന്നിടത്തോളം മേടിച്ചെടുക്കാനും, കട്ടെടുക്കാനും ഉള്ള ഒരു കൂട്ടായ്മ സംഘം! വിവിധ സഭാ വിഭാഗത്തിലെ ധാരാളം പൊതുകാര്യങ്ങൾ ചെയ്യുന്ന സ്ഥലങ്ങളിലൊക്കെ ഇത്തരം ഗ്രൂപ്പുകൾ അല്പമായോ, അധികമായോ കാണുവാൻ സാധിക്കും. എന്നാൽ-ഈ കാലഘട്ടത്തിന് ഏറ്റവും അനുയോജ്യമായ ജീവിതമാണ്, സ്വാർത്ഥതയില്ലാത്ത പ്രാർത്ഥനകളും, സൽപ്രവർത്തികളും ഉള്ള ആളുകളുടേത്. അവരിൽ ചിലരേക്കുറിച്ചൊക്കെ നമ്മൾ കേട്ടിട്ടുണ്ടായിരിക്കും. അതിൽ ഒന്നാണ് നവജീവൻ.

മെഡിക്കൽ കോളേജിലും, ഇ.എസ്.ഐ. കുട്ടികളുടെ ആശുപത്രിയും, കോട്ടയം ജില്ലാ ആശുപത്രിയിലും അനേക വർഷങ്ങളായി ദിനംപ്രതി നാലായിരത്തിലധികം രോഗികൾക്കും ആശ്രിതർക്കുമായി ചോറും കറികളും വിതരണം ചെയ്തുവരുന്നു. കൂടാതെ ഗുരുതരാവസ്ഥയിൽ കഴിയുന്ന രോഗികൾക്കും, കാൻസർ രോഗികൾക്കും, ആശുപത്രിയിൽ ഇല്ലാത്ത മരുന്നുകളും, മറ്റു അത്യാ

വശ്യ സഹായങ്ങളും നൽകിക്കൊണ്ടിരിക്കുന്നു. ദിവസം പ്രതി അൻപതിനായിരത്തോളും രൂപയും, നാൽപതിലേറെ ശുശ്രൂഷകരും വേണ്ടിവരുന്ന ഈ ശുശ്രൂഷയിൽ ദൈവം തന്നെ ഇറങ്ങി വരുന്ന അനുഭവങ്ങൾ ഉണ്ട്. സൻമനസുള്ള ഏതു വ്യക്തിയും സങ്കടപ്പെടുന്നവരെ സഹായിക്കാൻ ആഗ്രഹിച്ചു പ്രാർത്ഥിച്ചാൽ ഇതെല്ലാം എല്ലാവരിൽ കൂടിയും ദൈവം പ്രവർത്തിക്കും. എന്നാൽ സമ്പത്തും അധികാരവും, മറ്റു കഴിവുകളുമെല്ലാം വാരിക്കോരി കൊടുത്തിട്ടുള്ള പലരേയും നമുക്ക് അറിയാമല്ലോ. അവരുടെയൊക്കെ പരിസരങ്ങളിലും കാണുമല്ലോ കൊച്ചു-കൊച്ചു കുടിലുകളിൽ കഴിയുന്ന കുടുംബങ്ങൾ, പഠിക്കാൻ നിവൃത്തിയില്ലാത്ത കുട്ടികൾ, ദിവസത്തിൽ ഒരു പ്രാവശ്യമെങ്കിലും നല്ല ഭക്ഷണം കഴിക്കാൻ പറ്റാത്തവർ, പ്രായാധിക്യത്താൽ ജീവിക്കാൻ കഴിവില്ലാത്ത വിധവകൾ, കെട്ടിച്ചുവിടാൻ കഴിവില്ലാതെ, കെട്ടുപ്രായം കഴിഞ്ഞ പെൺകുട്ടികൾ, വിവിധ തരത്തിലുള്ള രോഗികൾ, കണ്ണുനീരും കഷ്ടപ്പാടും നിറഞ്ഞ ജീവിതങ്ങൾ! നമ്മുടെ ചുറ്റുപാടുകളിൽ... ഇവരെയൊക്കെ കാണുമ്പോൾ കണ്ടില്ലെന്നും നടിച്ച്-അവർ ശപിക്കപ്പെട്ടവരും, നമ്മൾ അനുഗ്രഹിക്കപ്പെട്ടവരുമെന്ന് ചിന്തിക്കുന്നുണ്ടാവും. എന്നാൽ അങ്ങനെയുള്ള കൊച്ചു കുടിലുകളിൽ മാനസിക പീഡനങ്ങളും, ആക്ഷേപങ്ങളും, വിവിധ തരത്തിലുള്ള ദുഃഖങ്ങളും ഏറ്റുവാങ്ങി കഷ്ടതയുടെ തീച്ചൂളയിൽ കണ്ണീരൊഴുകി പ്രാർത്ഥിച്ചു പഠിച്ച് ഉന്നത ഉദ്യോഗസ്ഥരായി, അവരുടെ ഓഫീസുകളുടെ ഇരിപ്പിടത്തിനുമുമ്പിൽ നിന്നു കൊണ്ട് അപേക്ഷകൾ സമർപ്പിക്കുകയും, സങ്കട അവസ്ഥകൾ പറയുകയും ചെയ്യുന്നുണ്ടല്ലോ. വലിയ വീടുകളിലും, സമ്പന്നതിയിലും കഴിഞ്ഞിരുന്ന പലരും ഇത്തരത്തിലുള്ള ഉദ്യോഗസ്ഥരുടെ മുന്നിൽ നിന്നുകൊണ്ട് സങ്കടം പറയുന്നത് നമ്മൾ കാണാറുണ്ടല്ലോ. പല സമ്പന്നർക്കും ഇത്തരത്തിലുള്ള തിരിച്ചടികൾ ഏൽക്കേണ്ടി വന്നിട്ടുണ്ട്. സമ്പത്തുകൊണ്ടു സ്വാധീനതകൊണ്ടും പാവപ്പെട്ടവരെ ദ്രോഹിക്കുമ്പോൾ അവരുടെയൊക്കെ തലമുറകളിൽ നിന്നും ഇതൊക്കെ പ്രതീക്ഷിക്കാം.

എന്നാൽ ദൈവം തന്ന അനുഗ്രഹങ്ങൾ പരസ്നേഹമായി പങ്കുവച്ച്, ആശ്വാസ വാക്കുകൾ പറഞ്ഞ്, സ്നേഹിച്ചു സഹായിച്ചും, സഹായിച്ചു സ്നേഹിച്ചും, നാം ഓരോരുത്തരും ജീവിച്ചാൽ ദൈവത്തെ കാണുന്നതുപോലെ പാവങ്ങളായ മനുഷ്യർ നമ്മളെ കാണും. അങ്ങനെ ജീവിക്കുന്ന വ്യക്തികൾ എവിടെയുണ്ടോ അവരുടെയൊക്കെ മരണ ദിവസം സാധുക്കളായ മനുഷ്യരുടെ കണ്ണുനീർ കാണാം. അവർ ആത്മാവിനായി പ്രാർത്ഥിക്കും. അവരുടെ ശവസംസ്ക്കാര ശുശ്രൂഷയിൽ കണ്ണീരോടെ പ്രാർത്ഥിച്ച്, ആ വിലാപയാത്രയിൽ പങ്കുചേർന്ന്, ആ കുഴിമാടത്തിൽ നിന്നും കരഞ്ഞുകൊണ്ട് തിരിച്ചുപോകും. വീണ്ടും ആ വ്യക്തി പുനർജന്മത്തിലൂടെ ഒരു പുതിയ ജീവിതം ആരംഭിക്കും.

മലങ്കര ഓർത്തഡോക്സ് സഭാവിശ്വാസികളിൽ ചിലരൊക്കെ നവജീവൻ ട്രസ്റ്റിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളിൽ സഹകരിച്ചിട്ടുണ്ട്. അവർക്കെല്ലാം വേണ്ടി ഈ അവസരത്തിൽ പ്രത്യേകം പ്രാർത്ഥിക്കുകയും അഭിനന്ദനം അറിയിക്കുകയും ചെയ്യുന്നു

പ്രാർത്ഥന പ്രവർത്തിയായിത്തീരുകയും, പ്രവർത്തി അനുഭവമായിത്തീരുകയും, അനുഭവം ജീവിതമായിത്തീരുകയും, ജീവിതം സ്വർഗ്ഗമായിത്തീരുകയും ചെയ്യുന്ന മനുഷ്യർ ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കാം.



# നമ്മിലെ

**ജസ്റ്റിസ് ബഞ്ചമിൻ കോശി**





# നീതി പീഠത്തിലെ മനുഷ്യസ്നേഹി

'ന്യാ‍യം വെള്ളം പോലെയും നീതി വറ്റാത്തത് തോടുപോലെയും കവിഞ്ഞൊഴുകട്ടെ' സാമൂഹ്യനീതി ധ്വംസിക്കപ്പെട്ട ഇസ്രയേൽ സമൂഹത്തിൽ പ്രവാചകനായ ആമോസിന്റെ ആഹ്വാനമാണിത്. പ്രവാചക സന്ദേശത്തെ തന്റെ കർമ്മപഥങ്ങളിൽ സ്വാംശീകരിച്ച വ്യക്തിത്വമാണ് ജസ്റ്റിസ് ജേക്കബ് ബഞ്ചമിൻ കോശി എന്ന ജെ.ബി. കോശിയുടേത്. മനുഷ്യന്റെ സാമൂഹ്യ അവകാശങ്ങളെ കവർന്നെടുക്കുന്ന അനീതികളെ ചോദ്യം ചെയ്യാനായി ഇതാ പുതിയ ഒരു നിയോഗവുമായി... മനുഷ്യാവകാശ കമ്മീഷൻ ചെയർമാനായി ഏകകണ്ഠമായി തിരഞ്ഞെടുക്കപ്പെട്ട ജസ്റ്റിസ് ബഞ്ചമിൻ കോശി മലങ്കരസഭയ്ക്ക് അഭിമാനമായി തീർന്നിരിക്കുന്നു.

1947 മേയ് മാസം 13-ാം തീയതി പത്തനംതിട്ട ജില്ലയിൽ ആറന്മുളയ്ക്കടുത്ത് ആറാട്ടുപുഴ കുളഞ്ഞികൊമ്പിൽ കുടുംബത്തിൽ കെ.ഒ. കോശിയുടേയും സാറാമ്മയുടെയും നാലാമത്തെ പുത്രനായിട്ടായിരുന്നു. ഈ ന്യായാധിപന്റെ ജനനം. മൂന്നു സഹോദരന്മാരും മൂന്നു സഹോദരികളും അടങ്ങിയ കുടുംബത്തിൽ മദ്ധ്യമനായിരുന്നു ബഞ്ചമിൻ കോശി. പിതാവ് കെ.ഒ. കോശി മലേഷ്യയിൽ ഹയർ സെക്കണ്ടറി അദ്ധ്യാപകനായിരുന്നു. തുമ്പമൺ മെത്രാസനാധിപനായിരുന്ന അഭി. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ വലംകൈയ്യും തുമ്പമൺ ഭദ്രാസന സുവിശേഷസംഘം സെക്രട്ടറി, ഓതറ ദയറായുടെ സഹകാരി എന്നീ നിലകളിൽ പ്രവർത്തന നിരതനായിരുന്നു പിതാവ്.

ഹൈസ്ക്കൂൾ വിദ്യാഭ്യാസം പുത്തൻകാവ് മെട്രോപ്പോലീറ്റൻ ഹൈസ്ക്കൂളിൽ പൂർത്തിയാക്കി. തുടർന്ന് തിരുവനന്തപുരം മാർ ഈവാനിയോസ് കോളേജിൽ ചേർന്ന് രസതന്ത്രത്തിൽ ബിരുദം നേടി. എറണാകുളം ലോ കോളേജിൽ പഠനം നടത്തി നിയമത്തിൽ ബിരുദം കരസ്ഥമാക്കി.

21-ാം വയസിൽ അഭിഭാഷകവൃത്തിയിൽ പ്രവേശിച്ചു. ജോലിയോടൊപ്പം നിയമത്തിൽ ഉപരിപഠനം നടത്തി LLM കരസ്ഥമാക്കി. പ്രസിദ്ധ അഭിഭാഷകനായ അഡ്വ. കെ.സി. ജോണിന്റെ അസിസ്റ്റന്റായി ആദ്യകാലത്ത് പ്രവർത്തിച്ചു. തുടർന്ന് FACT, TATA Tea, ഹിന്ദുസ്ഥാൻ ലിവർ ലിമിറ്റഡ് തുടങ്ങിയ പ്രമുഖ സ്ഥാപനങ്ങളുടെ നിയമോപദേശകനായി സേവനമുഷ്ഠിച്ചു.

1995 ജനുവരിയിൽ കേരള ഹൈക്കോടതി ജഡ്ജിയായി നിമിതനായി. 13 വർഷം ഈ നിലയിൽ നിമയ നിർവഹണം നടത്തി. മൂന്ന് വർഷം കേരള ഹൈക്കോടതി ആക്ടിങ് ചീഫ് ജസ്റ്റിസായി നിയമിതനായി ഈ വർഷം മേയിൽ ചുമതലയിൽ നിന്ന് വിരമിച്ചു. എങ്കിലുമിപ്പോൾ അപ്പ്ലേറ്റ് ട്രൈബ്യൂണൽ (Appellate Tribunal for Forfeited Property and Money Laundering) ചെയർമാനായി ഇൻഡ്യൻ പ്രസിഡന്റിനാൽ നിയമിതനായി ഡൽഹിയിൽ സേവനമനുഷ്ഠിക്കുന്നു. ഈ മാസം 5 മുതൽ കേരള സംസ്ഥാന മനുഷ്യാവകാശ കമ്മിഷൻ ചെയർമാനായി ചുമതലയേററു നിർവഹിക്കുന്നു.

നിയമനിർവഹണത്തിന്റെ തിരക്കിനിടയിലും സഭാ ജീവിതത്തിൽ നിഷ്ഠ പുലർത്തുന്ന ജസ്റ്റിസ് ജെ.ബി. കോശി ആറാട്ടുപുഴ സെന്റ് മേരീസ് ഇടവകാംഗമാണ്. M.G.O.C.S.M. ജീവിതത്തിൽ ശക്തമായ സ്വാധീനം ചെലുത്തിയതായി ഇദ്ദേഹം സാക്ഷിക്കുന്നു. 10 വർഷം തുടർച്ചയായി വിദ്യാർത്ഥി പ്രസ്ഥാനം ക്യാംപിൽ സംബന്ധിച്ചത് തെളിവേറിയ ഓർമ്മയായി ഈ നീതിപാലകൻ ഓർമ്മിച്ചെടുക്കുന്നു. കൊച്ചി മെത്രാസന കൗൺസിൽ അംഗമായി സഭാസേവനം നിർവഹിച്ചിട്ടുണ്ട്. ദൈവമാതാവിനെപ്പറ്റി Blessed Virgin Mary എന്ന പുസ്തകം രചിച്ച് പ്രസിദ്ധീകരിക്കുവാൻ ഈ ന്യായാധിപന് കഴിഞ്ഞു. ഇപ്പോൾ എറണാകുളത്ത് താമസിക്കുന്ന ജസ്റ്റിസ് ബഞ്ചമിൻ കോശി പതിവായി ദേവാലയ ആരാധനയിൽ പങ്കെടുക്കണമെന്ന് നിർബന്ധമുള്ളയാളുമാണ്. പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലശേഷം ശാസ്താംകോട്ട സി.ടി. ഈപ്പൻ ട്രസ്റ്റിലേക്ക് നോമിനേറ്റ് ചെയ്തെങ്കിലും ജോലിതിരക്കുകൾ മൂലം അതിൽ വ്യാപൃത നൽകാൻ കഴിഞ്ഞില്ല. ചരിത്രത്തിൽ അവിസ്മരണീയമായ ചില വിധികൾ നിയമപീഠത്തിൽ നിന്ന് പുറപ്പെടുവിച്ചപ്പോൾ ഈ മനുഷ്യസ്നേഹിയായ ന്യായാധിപന്റെ സംഭാവനകളും ഉണ്ടായിരുന്നു. മനുഷ്യന്റെ പ്രവർത്തന സ്വാതന്ത്ര്യത്തെ തടസപ്പെടുത്തുന്ന ബന്ദ് നിരോധിച്ചത് ഇദ്ദേഹത്തിന്റെ വിധി വാക്യങ്ങളായിരുന്നു. ഇൻഡ്യയുടെ പരമോന്നത നീതിന്യായപീഠമായ സുപ്രീംകോടതി പോലും ഇത് ശരിവച്ചു. ജയിൽ ക്രമക്കേടുകൾ, ലാവ്‌ലിൻ കേസ് എന്നിവയുമായി ബന്ധപ്പെട്ട് പുറപ്പെടുവിച്ച വിധികൾ ജെ. ബഞ്ചമിൻ കോശിയെ ശ്രദ്ധേയനാക്കി.

നീതിനിർവഹണത്തിന്റെ തിരക്കിനിടയിലും ഉത്തമനായ ഭർത്താവായും പിതാവായും, മുത്തശ്ശനായും സ്നേഹനിർഭരനാകുന്നു ഈ വിധികർത്താവ്. കുന്നംകുളം പുലിക്കോട്ടിൽ മച്ചിങ്കൽ മീനാ കോശിയാണ് സഹധർമ്മിണി. വടകോട് രാജർഷി ഹയർ സെക്കണ്ടറി സ്ക്കൂൾ അദ്ധ്യാപിക രൂപയും, അമേരിക്കയിലുള്ള രശ്മിയുമാണ് മക്കൾ. ഫിലിപ്പ് മാത്യു ലിൻസ് എന്നിവർ മരുമക്കളുമാണ്. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായിരുന്ന പരേതനായ റമ്പാൻ തെയോഫോറസ് കോർ എപ്പിസ്ക്കോപ്പ പിതൃസഹോദര പുത്രനാണ്.

ഉത്തമനായ ന്യായാധിപനായി, മാതൃകയുള്ള സഭാവിശ്വാസിയായി, സ്നേഹമുള്ള കുടുംബസ്ഥനായി ഏൽപ്പിക്കപ്പെട്ട ചുമതലകൾ വിശ്വസ്തതയോടെ നിർവഹിക്കുന്ന ജസ്റ്റിസ് ബഞ്ചമിൻ കോശി എന്ന മനുഷ്യസ്നേഹി അറുപത്തിനാലിന്റെ നിറവിലും തന്റെ സേവന കർമ്മ പന്ഥാവിൽ പുതിയ നിയോഗങ്ങളുമായി മുന്നേറുന്നു...

**- വിനുവച്ചൻ**

# ബാലസഭ

## പ്രാർത്ഥനയുടെ അർത്ഥം



**അ**ക്ബർ ചക്രവർത്തിയും പരിവാരങ്ങളും നായാട്ടിനു പോയ കഥ. മൂവന്തിയായി. ചിരിച്ചും കളിച്ചും അവരങ്ങനെ നിന്നു. നിസ്കാര സമയമായപ്പോൾ ചക്രവർത്തി പാവിരിച്ചു മുട്ടുകുത്തി കാട്ടിനുള്ളിലെ ഏതോ ഒരു കുടിലിൽ നിന്നും ഒരു യുവതി വൈകിയിട്ടും കാണാത്ത തന്റെ ഭർത്താവിനെത്തേടി പരിഭ്രാന്തയായി ഓടി വരികയാണ്.

നിസ്കരിച്ചു കൊണ്ടിരുന്ന ചക്രവർത്തിയുടെ മുകളിൽ തട്ടി വീണു അതൊന്നും ശ്രദ്ധിക്കാതെ അവൾ എഴുന്നേറ്റോടി.

നല്ലൊരു ഇസ്ലാമായതിനാലും, നിസ്കാരത്തിനിടയിൽ സംസാരിക്കില്ലെന്നതിനാലും ചക്രവർത്തി മൗനം പാലിച്ചു.

അല്പ സമയം കഴിഞ്ഞ് ആ സ്ത്രീ വലിയ സന്തോഷത്തോടെ ഭർത്താവിനെ കണ്ടുകിട്ടിയ മട്ടിൽ കൈയിൽ

## വരക്കളരി




ബ്ലസ്സി ആനി ബെന്നി, മാത്തൂർ പി.ഒ.



ഫെബിൻ മേരി കോശി, ഊന്നുകൽ

## കവിത

## അണയുന്നോരമ്മ

അമ്മതന്നുള്ളിലുരുവായ നാൾ മുതൽ
അറിഞ്ഞു ഞാനെൻ അമ്മതൻ സ്നേഹത്തെ
പുക്കിൾക്കൊടിത്തണ്ടിന്റെ ബന്ധമോ
അറ്റുപോകാത്തൊരാ സ്നേഹത്തിൽ ബന്ധമോ
കാലങ്ങളോരോന്നോരോന്നായ് കൊഴിയുമ്പോൾ
ഞെട്ടറ്റു വീഴുന്നു സ്നേഹത്തിൻ നാമ്പുകൾ
നുള്ളിക്കൊടുത്തോരാ സ്നേഹത്തിൻ ഭിത്തിയിൽ
നുള്ളിക്കിടക്കുവാൻ ആരും തുനിയാതെ
അമ്മിഞ്ഞപ്പാലിലൂടൂട്ടിക്കൊടുത്തോരാ
മാധുര്യ ബന്ധങ്ങളെല്ലാം കൊഴിയുന്നു.
വിശപ്പിന്റെ വിളികൾക്കു മറക്കുവാൻ സാദ്ധ്യമോ
വിശപ്പടക്കാനായ് പെട്ടതാം പാടുകൾ
കാലത്തുവച്ചോരാകഞ്ഞിതൻ വറ്റില്ലാ-
വെള്ളവും മോന്തിക്കുടിച്ചോരാനാളുകൾ.
കിളികൾ പറന്നകന്നോരാകൂടുപോൽ
കമ്പുപോൽ എല്ലും തുകലുമായ് മാറി ഹാ
വേദനയേറുന്നു മേനിവളയുന്നു
രോഗസംഹാരിക്കു സാദ്ധ്യമോ ശാന്തത
നട്ടെല്ലു പൊട്ടുന്നു കാൽകൾ തളരുന്നു
നട്ടെല്ലായ് മാറേണ്ടോൻ അന്യനായ് തീരുന്നു.
ആരുണ്ടു നോക്കുവാൻ കാണുവാൻ കേൾക്കുവാൻ
ആർക്കുവേണം ഇനീ ഈ അമ്പറിക്കോലത്തെ
അമ്മേ! എന്നൊരക്ഷരം കേൾക്കുവാൻ
കാതുകൾ കൂർത്തതാ വീണ്ടും അടഞ്ഞുപോയി
വൃദ്ധസദനത്തിൽ വാതിൽ തുറക്കുമ്പോൾ
ഹൃദയത്തിൻ വാതിലിൽ "അമ്മ" അണയുന്നു.
അമ്മ എന്നുള്ള രണ്ടക്ഷരമാണുൺമ
സത്യവും ജ്ഞാനവും സ്നേഹവും ശാന്തിയും

*സിസ്റ്റർ ലൂധിയ,* സെന്റ് തോമസ് കോൺവെന്റ്, ഭിലായ്

സംസാരിക്കില്ലെന്നതിനാലും ചക്രവർത്തി മൗനം പാലിച്ചു.

അല്പ സമയം കഴിഞ്ഞ് ആ സ്ത്രീ വലിയ സന്തോഷത്തോടെ ഭർത്താവിനെ കണ്ടുകിട്ടിയ മട്ടിൽ കൈയിൽ പിടിച്ചുകൊണ്ട് ആ വഴി വന്നു.

ചക്രവർത്തി കോപം കൊണ്ടു ജ്വലിച്ചു. എന്നെ തള്ളി മറിച്ചിട്ട് ഒരു വാക്കു പോലും പറയാതെ ഓടിപ്പോയതിന് വല്ലതും ബോധിപ്പിക്കാനുണ്ടെങ്കിൽ പറയുക, അല്ലെങ്കിൽ ശിക്ഷ ഏറ്റു കൊള്ളുക.

ആദ്യം ഒന്ന് അമ്പരന്നെങ്കിലും പിന്നീടവൾ ധൈര്യപൂർവ്വം പറഞ്ഞു.

"മഹാരാജൻ എന്റെ ജീവിതത്തിലെ ഏറ്റവും പ്രിയപ്പെട്ട ആളിനെ നോക്കി ഞാൻ ഓടുമ്പോൾ മറ്റൊന്നും ശ്രദ്ധിച്ചിരുന്നില്ല. എന്നാൽ അതിനേക്കാൾ എത്രയോ ഇരട്ടി അങ്ങേയ്ക്ക് വേണ്ടപ്പെട്ട ഒരാളുമായി അങ്ങ് സംസാരിച്ചു കൊണ്ടിരിക്കേ... എങ്ങനെയാണ് എന്നെ കണ്ടത്? ചക്രവർത്തി ഒന്നും പറഞ്ഞില്ല".

* * * *

കേവലവിദ്യാഭ്യാസം പോലുമില്ലാത്ത ഒരു കാട്ടുവാസിയായ ഒരു സ്ത്രീയാണ് പ്രാർത്ഥനയുടെ അർത്ഥം തന്നെ പഠിപ്പിച്ചതെന്ന് അക്ബർ പില്ക്കാല പണ്ഡിത സദസ്സുകളിൽ പറയുമായിരുന്നത്രെ!

ദീപ്തി



## വചനപാത...

ഞാൻ പാപം ചെയ്താൽ നീ കണ്ടുവെക്കുന്നു. എന്റെ അകൃത്യം നീ ശിക്ഷിക്കാതെ വിടുന്നതുമില്ല.

(ഇയ്യോബ് 10:14)

ഷെബിൻ മേരി കോശി, ഊന്നുകൽ



## കുട്ടിത്തമാശ

### ദുഃഖം

"ദുഃഖത്തിന്റെ പാനപാത്രം കർത്താവെന്റെ കയ്യിൽ തന്നാൽ സന്തോഷത്തോടതു വാങ്ങി ഹല്ലേലൂയ്യാ പാടീടും ഞാൻ"

ഈ ഗാനം പാടിക്കൊണ്ടിരുന്ന എലിച്ചേട്ടത്തിയോട് പള്ളി വികാരി എലിക്കുട്ടീ, നീ യഥാർത്ഥത്തിൽ ദൈവത്തെ അറിയുന്നവളാണ് അതുകൊണ്ടല്ലേ ദുഃഖ സമയത്ത് ദൈവത്തിന് ഹല്ലേലൂയ്യാ പാടുവാൻ സാധിക്കുന്നത്.

എലിക്കുട്ടീ : അയ്യോ അച്ചാ ഞാൻ എനിക്ക് ദുഃഖം ഉണ്ടായതു കാണല്ല ദൈവത്തിന് ഹല്ലേലൂയ്യാ പാടിയത് അപ്പുറത്തെ വീട്ടിലെ ചിന്നമ്മയുടെ സ്വർണ്ണവും പണവും എല്ലാം കള്ളൻ കൊണ്ടുപോയി അവളുടെ ദുഃഖം എനിക്ക് കാണാൻ സാധിച്ചതു കൊണ്ടാ ഞാൻ ദൈവത്തിന് ഹല്ലേലൂയ്യാ പാടിയത്.

ലാലി റെജി, ഏഴാംമൈൽ

അമ്മ എന്നുള്ള രണ്ടക്ഷരമാണുണ്മ സത്യവും ജ്ഞാനവും സ്നേഹവും ശാന്തിയും

*സിസ്റ്റർ ലൂധിയ, സെന്റ് തോമസ് കോൺവെന്റ്, ഭിലായ്*

നിങ്ങൾക്കറിയാമോ ▸▸

## മുത്തുക്കുട (അലുക്കിട്ട കുട)

മുത്തുകൾ കോർത്തുകെട്ടിയ ശീലക്കുട, അലംകൃതമായ രാജകീയ കുട. എഴുന്നള്ളത്തുകൾക്ക് ഉപയോഗിക്കും. പള്ളികളിൽ പെരുന്നാൾ പ്രദക്ഷിണങ്ങൾക്ക് ഉപയോഗിക്കും.

കുട്ടികഥ

## മയിൽകാക്ക

ഒരു കാട്ടിൽ ഒരു കൂട്ടം മയിലുകൾ താമസിച്ചിരുന്നു. ആകാശത്ത് കാർമേഘം പൊങ്ങുമ്പോൾ ഈ മയിലുകൾ അവയുടെ സൗന്ദര്യമേറിയ പീലികൾ (തൂവലുകൾ) വിടർത്തി നൃത്തം ചെയ്യും. അതി വിസ്താരത്തിലുള്ള വാൽതൂവലുകൾ നിവർത്തി നൃത്തം ചെയ്യുന്നത് കാണാൻ എന്തഴകാണെന്നോ? മയിൽ താവളത്തിന് സമീപമായി കുറേ കാക്കകൾ വസിച്ചിരുന്നു. മയിലുകൾ നൃത്തം ചെയ്യുന്നത് കാണുമ്പോൾ അതുപോലെ തനിക്കും നൃത്തം ചെയ്യണമെന്ന് ഒരു കാക്കക്ക് ദുർമോഹം ഉണ്ടായി മയിലുകളുടെ പൊഴിഞ്ഞ് വീണ തൂവലുകൾ പെറുക്കി വായിലും ചിറകിലും ഒക്കെതിരുകി വെച്ചു. ഇതുകണ്ട മയിലുകൾ ചിരിച്ചു. കാർമേഘം പൊങ്ങി. മയിലുകൾ നൃത്തം ആരംഭിച്ചു. കാക്കയും നൃത്തം ചെയ്യുവാൻ ആരംഭിച്ചു കഷ്ടം കാക്ക തരുകി വച്ച മയിൽപീലികൾ ഓരോന്നായി തറയിൽ വീണു. ലജ്ജിതനായ കാക്കയുടെ തല താന്നതാൻ കുനിഞ്ഞു പോയി. കാക്ക തിരിഞ്ഞ് കാക്കക്കൂട്ടത്തിലേക്ക് ചെന്നു. എന്നാൽ തങ്ങളെക്കാൾ കേമനാകാൻ പോയ കാക്കയെ മറ്റു കാക്കകൾ കൂട്ടത്തിൽ ചേർത്തില്ല. കൊത്തിയോടിച്ചു കൂട്ടുകാരെ ഇതിൽ നിന്ന് നമുക്ക് പഠിക്കുവാനുള്ളത് ഭാവിക്കേണ്ടതിന് മീതേ ഭാവിക്കുകയും ഇല്ലാത്ത കഴിവുകൾ ഉണ്ടെന്ന് ഭാവിക്കുകയും അഹംഭാവം കാട്ടുകയും ചെയ്യുന്നത് ആപത്താണ് എന്നുള്ളതാണ്.



# സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം, റിബാന്തർ–പഞ്ചിം, ഗോവ

## 88–ാമത് ഓർമ്മപ്പെരുന്നാൾ

## സെപ്റ്റം. 18 മുതൽ 25 വരെ



പരിശുദ്ധനായ അൽവാറീസ് മാർ യൂലിയോസ്

| | | |
|---|---|---|
| ജനനം | : | 29-4-1836 ഗോവയിൽ |
| മെത്രാനഭിഷേകം | : | 29-7-1889, കോട്ടയം പഴയസെമിനാരിയിൽ- പ. ഗീവർഗീസ് മാർ ഗ്രിഗോറിയോസിനാൽ ആദ്യത്തെ ബാഹ്യകേരള മെത്രാപ്പോലീത്ത : ഗോവ, ഇൻഡ്യ & സിലോൺ |
| ദിവംഗതനായത് | : | 23-9-1923 ഗോവയിൽ |
| അടക്കം ചെയ്തത് | : | സാന്തനീസ് (പഞ്ചിം) സെമിത്തേരിയുടെ മൂലയിൽ |
| കബർ കണ്ടു പിടിച്ചത് | : | 17-1-1967 |
| തിരുശേഷിപ്പുകൾ മാറ്റി സ്ഥാപിച്ചത് | : | റിബാന്തർ-പഞ്ചിം സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ - 5-10-1979-ൽ |

## ശ്രാദ്ധപ്പെരുന്നാൾ 18-9-2011 മുതൽ 25-9-2011 വരെ

| | | |
|---|---|---|
| മുഖ്യകാർമ്മികർ | : | അഭി. ഗീവർഗീസ് മാർ കൂറിലോസ് (മുംബൈ ഭദ്രാസന മെത്രാപ്പോലീത്ത)<br>അഭി. യാക്കോബ് മാർ ഏലിയാസ് (ബ്രഹ്മവാർ ഭദ്രാസന മെത്രാപ്പോലീത്ത) |
| പ്രധാനപരിപാടികൾ | : | 22-23-9-11- ധ്യാനപ്രസംഗം: ഫാ. ഡോ. ജേക്കബ് കുര്യൻ, വൈസ് പ്രിൻസിപ്പാൾ O.T.S. സെമിനാരി, കോട്ടയം |
| 23-9-11 | : | വി. കുർബ്ബാന (കൊങ്കിണിയിൽ) |
| 24-9-11 ഉച്ചകഴിഞ്ഞ് | : | പദയാത്ര (സാന്തനീസ് സെമിത്തേരിയിൽ നിന്നും റിബാന്തർ ദേവാലയത്തിലേക്ക്) |
| ധ്യാനപ്രസംഗം | : | അഭി. യാക്കോബ് മാർ ഏലിയാസ് |
| 25-9-11 | : | വി. കുർബ്ബാന, റാസ, നേർച്ച വിളമ്പ് |



തിരുമേനിയുടെ കബർ



**റിബാന്തർ–പഞ്ചിം സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയം എല്ലാ ഭക്തജനങ്ങളെയും ക്ഷണിച്ചുകൊള്ളുന്നു.**



# പി. സി. അലക്സാണ്ടർ ഓർമ്മയായി

ഭാരതസഭയുടെ ആത്മാവിനെ സ്നേഹിച്ച പി. സി. അലക്സാണ്ടർ ഓർമ്മയായി.

തന്റെ പദവിയും അധികാരങ്ങളും ഭാരതത്തിന്റെ അഭ്യുന്നതിക്ക് സമർപ്പിച്ചപ്പോഴും; സ്നാനമേറ്റ മാമോദീസാ ത്തൊട്ടിയെ വികാരവായ്പോടെ കണ്ട ഒരാൾ.

അധികാര ഗിരികളിലെത്തുമ്പോൾ സത്യം പറയാൻ ചിലർ നയപരമായ വാക്കുകൾ ഉപയോഗിച്ചപ്പോഴും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെയും സ്വയംശീർഷകത്വത്തെയുംകുറിച്ച് അഭിമാനത്തോടെ തിളക്കമുള്ള വാക്കുകൾ പുറപ്പെടുവിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

മാവേലിക്കര പുതിയ കാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ പടിഞ്ഞാറേത്തലയ്ക്കൽ കുടുംബാംഗമായി ജീവിതം ആരംഭിച്ച് വിദ്യാർത്ഥിപ്രസ്ഥാനത്തിലൂടെയും ബാലജനസംഖ്യത്തിലൂടെയും സഭാവേദികളിലൂടെയും വളർന്നുവന്ന് സെക്കുലർ വിദ്യാഭ്യാസ രംഗത്ത് സുവർണ്ണമുദ്രകൾ ചാർത്തി പി. സി. അലക്സാണ്ടർ ശോഭിച്ചിരുന്നു. തിരുവിതാംകൂർ യൂണിവേഴ്സിറ്റി യൂണിയൻ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു. തുടർന്ന് ബ്രിട്ടണിൽ ഫെലോഷിപ്പോടുകൂടി പഠനം കാലിഫോർണിയായിൽ ഗവേഷണ പഠനം ഐക്യരാഷ്ട്രസഭയിലെ സിവിൽ സർവ്വീസിൽ പത്തുവർഷത്തോളം സേവനം. ലണ്ടനിലെ ഇൻഡ്യൻ ഹൈക്കമ്മീഷണർ, ഐക്യരാഷ്ട്ര സഭയിലെ ജനീവായിലെ ഇന്റർനാഷണൽ ട്രേഡ് സെന്ററിന്റെ ജനറൽ സെക്രട്ടറി ഇങ്ങനെ അദ്ദേഹത്തിന് പദവികളേറെയുണ്ടായി. ഈ അവസരത്തിലാണ് ഇന്ദിരാഗാന്ധിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയാകുവാൻ ക്ഷണമുണ്ടാകുന്നത്. വെല്ലുവിളികൾ നിറഞ്ഞ ഈ പദവി വളരെ പ്രശംസനീയമായ വിധത്തിൽ അലങ്കരിക്കുവാൻ തനിക്കു സാധിച്ചു. ഭാരതത്തിന്റെ സുവർണ്ണലിപികളിൽ എഴുതിച്ചേർക്കേണ്ട പല ചരിത്ര മുഹൂർത്തങ്ങൾക്കും പി.സി. അലക്സാണ്ടർ തിരശ്ശീലയ്ക്കു പിന്നിലെ താരമായി. വിവിധ സംസ്ഥാനങ്ങളിൽ ഗവർണറായും ഒടുവിൽ രാജ്യസഭാംഗമായും സേവനമനുഷ്ഠിച്ചു.

ഭരണരംഗത്തെ സുതാര്യതയും വികസന സ്വപ്നങ്ങളും ഒരളവുവരെ നിറവേറ്റിയ ഭരണതന്ത്രജ്ഞൻ. കോൺഗ്രസിന്റെ ചില നയങ്ങളോടു മുഖം തിരിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത് ഇതുകൂടിയാണ്. വർഷങ്ങളായി ഭരണ സിരാകേന്ദ്രങ്ങളെ അടുത്തറിഞ്ഞ പി.സി. അലക്സാണ്ടർ ബി.ജെ.പി. നേതൃത്വത്തെ ഒരല്പം കാര്യക്ഷമവൃന്ദം എന്ന് വിളിക്കുന്നതിൽ മടി കാണിച്ചിട്ടില്ല. ഇത് ചരിത്രപരമായ വസ്തുത തന്നെയെന്ന് സോദാഹരണം അദ്ദേഹം സമർത്ഥിച്ചിട്ടുമുണ്ട്.

ഭാരതത്തിന് അനുഭവം പരിജ്ഞാനങ്ങളുടെ മൂശയിൽ തിളങ്ങിയ ഒരു ഭരണാധിപനെ നഷ്ടപ്പെട്ടു; മലങ്കര സഭയ്ക്ക് ഒരാത്മ മിത്രത്തെയും.




# 'റാലേഗാൻ സിദ്ധി' അഥവാ എന്റെ ഗ്രാമത്തിന്റെ കഥ

വഴിയോരത്ത് പച്ചക്കറിയും പഴങ്ങളുമൊക്കെ വിൽപ്പന നടത്തിയിരുന്നവരെ ഭീഷണിപ്പെടുത്തി പണം പിടുങ്ങുകയായിരുന്നു ആ പോലീസുകാരന്റെ വിനോദം. രാവന്തിയോളം പണിയെടുത്തുകിട്ടുന്ന തുകയിൽ നല്ലൊരു പങ്ക് കൈക്കലാക്കുകയാണ് അയാൾ സ്ഥിരമായി ചെയ്തിരുന്നത്. ഒരു ദിവസം രാവിലെ അയാൾ തന്റെ എല്ലാ പത്രാസോടുംകൂടെ വന്ന് ഒരു പാവം വഴിയോരക്കച്ചവടക്കാരനോട് പണം ചോദിക്കുന്നത് ഞാൻ കണ്ടു. കച്ചവടം തുടങ്ങിയിട്ടുപോലും ഉണ്ടായിരുന്നില്ല ആ പാവം. ഇപ്പോൾ പണമൊന്നുമില്ല, വൈകുന്നേരം എത്തുമ്പോൾ തരാം എന്ന് അയാൾ കരഞ്ഞുപറഞ്ഞിട്ടും കേൾക്കാതെ നിഷ്കരുണം അടുക്കിവച്ചിരിക്കുന്ന പഴവും പച്ചക്കറികളും തട്ടി നിരപ്പാക്കി. തൊട്ടടുത്ത് പൂക്കട നടത്തിയിരുന്ന ഞാൻ ഇതു കണ്ടു. എന്റെ കാലിൽ നിന്നും ഒരു പെരുപ്പ് കയറി. ഞാൻ ഓടി അയാളുടെ അടുത്തുചെന്ന് ആ പോലീസുകാരന്റെ കൈയിലിരുന്ന ബാറ്റൺ പിടിച്ചുവാങ്ങി സകല കരുത്തോടുംകൂടി അയാളുടെ ഉച്ചിക്കു തന്നെ പ്രഹരിച്ചു. ചോരചീറ്റുന്നതു കണ്ടു. പിന്നെ എനിക്കൊന്നും ഓർമ്മയില്ല. ഞാൻ തിരിഞ്ഞോടി. ഓട്ടം അവസാനിച്ചത് എന്റെ ഗ്രാമത്തിൽ ചെന്നാണ്. ഗ്രാമത്തിൽ ഈ വിവരം കാട്ടുതീപോലെ പടർന്നു. ആഴമേറിയ എട്ടുമുറിവുകളോടെ ആ പോലീസുകാരനെ ആശുപത്രിയിൽ പ്രവേശിപ്പിച്ചെന്നും എനിക്കെതിരെ പരാതി സ്റ്റേഷനിൽ എത്തി എന്നും ഞാനറിഞ്ഞു. ബാബുറാവുവിന്റെ (പിതാവ്) മകൻ കിഷൻ നഗരത്തിൽ എത്തി ചീത്ത കൂട്ടുകെട്ടിൽപ്പെട്ടു ഗുണ്ടയെന്നും, യൂണിഫോം ഇട്ട പോലീസുകാരനെ വധിക്കാൻ ശ്രമിച്ച് ഗ്രാമത്തിനാകെ ചീത്തപ്പേരുണ്ടാക്കിയെന്നും വാർത്ത പരന്നു. ചെല്ലുന്നിടത്തെല്ലാം ആളുകൾ എന്നെ ഒരു വിചിത്ര ജീവിയെന്നോണം തുറിച്ചുനോക്കി. സത്യം മനസ്സിലാക്കാൻ ശ്രമിക്കാതെ അവർ പല കഥകളും പ്രചരിപ്പിച്ചു.

പക്ഷേ, എന്റെ മനഃസാക്ഷി എന്നോട് ഞാൻ ചെയ്തത് ശരിയാണെന്ന് സദാ മന്ത്രിച്ചുകൊണ്ടിരുന്നു. ഔദ്യോഗിക സംവിധാനത്തിന്റെ ബലത്തിൽ ഒരു പാവം മനുഷ്യനെ ഉപദ്രവിച്ച ആ പോലീസുകാരനെ ഒരു പാഠം പഠിപ്പിക്കാൻ കഴിഞ്ഞതിൽ എനിക്ക് അഭിമാനമാണ് തോന്നിയത്. ഇത്തരം കാര്യങ്ങളിൽ ഇടപെടരുതെന്ന സാധാരണ മനുഷ്യന്റെ ചിന്താഗതി അപകടകരമാണെന്ന് ഞാൻ തിരിച്ചറിഞ്ഞു. കുറേ നാളുകൾകൊണ്ട് എന്റെ നാട്ടുകാർ തെറ്റിദ്ധാരണ മാറ്റി എന്നെ മനസ്സിലാക്കാൻ തുടങ്ങിയെങ്കിലും എനിക്കെതിരെ അറസ്റ്റു വാറണ്ടു പുറപ്പെടുവിച്ചു കഴിഞ്ഞിരുന്നതിനാൽ ഉടൻ തന്നെ ഒളിവിൽ പോവുകയേ എനിക്കു മാർഗമുണ്ടായിരുന്നുള്ളു.

സന്ത് തുക്കാറാ*മിന്റെ പ്രസിദ്ധമായ ഈ പ്രാർത്ഥന എനിക്കു വഴികാട്ടിയായെന്നു ഞാൻ കരുതുന്നു.

"സത്യസന്ധത നഷ്ടപ്പെട്ടവനെ നമ്മുടെ അവസാനത്തെ കൈയ്യിൽ കിട്ടുന്ന വടികൊണ്ട് ഉച്ചിയിൽ തന്നെ പ്രഹരിക്കുക."

അങ്ങനെ എന്റെ ചെറിയ പൂക്കട എനിക്ക് അടയ്ക്കേണ്ടിവന്നു.

ജീവിതത്തിന്റെ അടുത്ത ഘട്ടം എന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു.

റാലേഗാൻ സിദ്ധി (എന്റെ ഗ്രാമത്തിന്റെ ആത്മകഥ)

അണ്ണാ ഹസാരെയുടെ ആത്മകഥയിൽ നിന്ന്, പരിഭാഷ - പി. ശ്രീകുമാർ, ശാരദാ ബുക്സ്, ചെങ്ങന്നൂർ.

---

** സന്ത് തുക്കാറാം (1608-1650): മറാത്താ യോഗിയും കവിയും. 'മറാത്തി സാഹിത്യത്തിലെ ഷേക്സ്പിയർ' എന്നു സർ അലക്സാണ്ടർ ഗ്രാന്റ് വിശേഷിപ്പിക്കുന്നു. അഭംഗ് മാതൃകയിലുള്ള ഭക്തികവിതകൾ നിരവധി ഭാഷകളിലേക്ക് തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്.*

Derailed

ഡോ. വർഗീസ് പുന്നൂസ് M.D.

# മനസ്സിലാക്കപ്പെടേണ്ട ബാല്യങ്ങൾ

**കുട്ടിയുടെ പ്രകൃതവും മാതാപിതാക്കളുടെ പ്രതീക്ഷകളും തമ്മിലുള്ള ചേർച്ചയും പൊരുത്തവുമാണ് ആഹ്ലാദകരവും ആരോഗ്യകരവുമായ ബാല്യത്തിനും, സംതൃപ്തി നിറഞ്ഞ രക്ഷാകർതൃത്തിനും അടിസ്ഥാനമാകുന്നത്.**

"കൗമാരത്തിലെ പ്രശ്നങ്ങൾ-അവയുടെ പരിഹാരമാർഗ്ഗങ്ങൾ-കൗമാര പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിൽ മാതാപിതാക്കൾക്ക് പരിശീലനം" എന്നീ വിഷയങ്ങളിൽ ക്ലാസ്സുകൾ എടുക്കാൻ ധാരാളം ക്ഷണങ്ങൾ സ്കൂൾ അധികൃതരിൽ നിന്നും പള്ളികളിൽ നിന്നും ഒക്കെ ലഭിക്കാറുണ്ട്. പക്ഷേ യഥാർത്ഥത്തിൽ കൗമാര പ്രശ്നങ്ങൾ ഇല്ല-ഉള്ളത് തിരിച്ചറിയപ്പെടാതെയും ശരിയായി കൈകാര്യം ചെയ്യപ്പെടാതെയും പോകുന്ന ബാല്യകാല പ്രശ്നങ്ങളാണ്.

അതിനാൽ ഈ പ്രശ്നങ്ങളുടെ പരിഹാരത്തിന് രണ്ട് തരത്തിലുള്ള സമീപനങ്ങളാണ് പ്രായോഗികമായി വേണ്ടത്

1. കുട്ടിയുടെ പെരുമാറ്റ പ്രശ്നങ്ങൾ ബാല്യത്തിൽതന്നെ തിരിച്ചറിയാനുള്ള പരിശീലനം-മാതാപിതാക്കൾക്കും അധ്യാപകർക്കും
2. പെരുമാറ്റ പ്രശ്നങ്ങൾ ശാസ്ത്രീയമായി കൈകാര്യം ചെയ്യാനുള്ള പരിശീലനം മാതാപിതാക്കൾക്ക് ലഭ്യമാക്കൽ.

## കുട്ടിയെ മനസ്സിലാക്കൽ

കുട്ടിയുടെ പ്രകൃതവും മാതാപിതാക്കളുടെ പ്രതീക്ഷകളും തമ്മിലുള്ള ചേർച്ചയും പൊരുത്തവുമാണ് ആഹ്ലാദകരവും ആരോഗ്യകരവുമായ ബാല്യത്തിനും, സംതൃപ്തി നിറഞ്ഞ രക്ഷാകർതൃത്തിനും അടിസ്ഥാനമാകുന്നത്.

ഓരോ കുട്ടിയുടെയും പ്രകൃതം (Temperament) വ്യത്യസ്തമായിരിക്കും. ശാരീരികമായ പ്രത്യേകതകൾ (തൊലിയുടെ നിറം, മുടിയുടെ ചുരുളിച്ച തുടങ്ങിയവ ഓരോരുത്തരിലും ജന്മസിദ്ധമായതുപോലെ തന്നെ പ്രകൃതത്തിലെ സവിശേഷതകളും (temperamental traits) ഓരോ കുട്ടിയിലും ജീവശാസ്ത്രപരമായി നിർണ്ണയിക്കപ്പെടുന്ന ഘടകങ്ങളാണ്. ചില കുട്ടികൾ മറ്റുള്ളവരോട് വേഗം അടുക്കും, മറ്റു ചിലരാകട്ടെ നാണിച്ച് മാറി നിൽക്കും. ചില കുട്ടികൾക്ക് കൃത്യമായ ടോയ്‌ലറ്റ് ശീലങ്ങളുണ്ട്, ചില കുട്ടികളിൽ ഇവ ശീലിപ്പിച്ചെടുക്കാൻ മാതാപിതാക്കൾ വളരെയേറെ ശ്രമിക്കേണ്ടിവരും. പ്രകൃത വ്യത്യാസത്തിന്റെ ചില ഉദാഹരണങ്ങളാണിവ. പ്രകൃത വ്യത്യാസത്തിന്റെ അടിസ്ഥാനത്തിൽ പത്തോളം തരം സവിശേഷതകൾ കുട്ടികളിലുണ്ടാകാം എന്ന് ഇതേപ്പറ്റി ഏറ്റവും ആധികാരികവും സമഗ്രവുമായ പഠനം നടത്തിയ "സ്റ്റെല്ലാചെസ്-അലക്സാണ്ടർ തോമസ്" എന്നിവർ പറയുന്നു. ഈ പഠനത്തിൽ കണ്ട രസകരമായ മറ്റൊരു വസ്തുത നന്നേ ചെറുപ്പത്തിൽ പ്രകടമാകുന്ന പ്രകൃത വ്യത്യാസങ്ങൾ കൗമാരത്തിലേക്കും, അതിനപ്പുറം

യൗവ്വനത്തിലേക്കോ, അതിനുമപ്പുറത്തേയ്ക്കോ നില നിൽക്കുന്നു എന്നാണ്.

കുട്ടിയുടെ പ്രകൃതവും മാതാപിതാക്കൾ അവനിൽ നിന്ന് പ്രതീക്ഷിക്കുന്നതും തമ്മിലുള്ള പൊരുത്തക്കേടാണ് പല ബാല്യകൗമാര പ്രശ്നങ്ങളുടെയും അടിസ്ഥാന കാരണം എന്ന് ചെസ്-അലക്സാണ്ടർ പഠനം സ്ഥാപിക്കുന്നു. (mismatch between the child's temperament and the parental expectation) സ്വന്തം കുഞ്ഞിനെ കൗതുകത്തോടെ നിരീക്ഷിക്കുകയും അവന്റെ പ്രകൃതത്തിലെ സവിശേഷതകൾ 'ഹൃദയത്തിൽ സംഗ്രഹിക്കാനും' മാതാവിനും പിതാവിനും കഴിയണം. അവന്റെ പ്രകൃതത്തിലെ സവിശേഷതകൾക്കനുസൃതമായി തങ്ങളുടെ പ്രതീക്ഷകൾ രൂപപ്പെടുത്താനുള്ള ശ്രമം അവർ നടത്തണം. തികച്ചും അനഭിലഷണീയമായ പ്രകൃതം കുട്ടിയിൽ കണ്ടാൽ അത് എങ്ങനെ കൈകാര്യം ചെയ്യാം എന്നതിന് ശാസ്ത്രീയമായ മാർഗ്ഗനിർദ്ദേശം ലഭിക്കാൻ വിദഗ്ദ്ധോപദേശം തേടുക എന്നതാണ് കരണീയം.

ശൈശവത്തിൽ തന്നെ (അതായത് ജനനം മുതൽ 3-4വയസ്സുവരെയുള്ള കാലഘട്ടം) യുള്ള ഈ മനസ്സിലാക്കലും പൊരുത്തപ്പെടലും കുട്ടിയുടെ ഭാവിസ്വഭാവ രീതികൾ രൂപീകരണത്തിന് വളരെയേറെ സ്വാധീനം ചെലുത്തുന്നതാണ്. തങ്ങളുടെ മക്കൾ തങ്ങൾ ആഗ്രഹിക്കുന്നതുപോലെ പെരുമാറാതെ വരുമ്പോൾ മറ്റുള്ള "നല്ല കുട്ടികളു"മായി താരതമ്യം ചെയ്യുക, വളർത്തുദോഷത്തെപ്പറ്റിയോ, കുടുംബപാരമ്പര്യമായി കിട്ടിയ സ്വഭാവ ദൂഷ്യത്തെപ്പറ്റിയോ അപ്പനും അമ്മയും പരസ്പര ആരോപണങ്ങൾ നടത്തുക തുടങ്ങിയ അനാരോഗ്യകരമായ പ്രവണതകളിലേക്ക് നീങ്ങുന്നത് ഈ "കുട്ടിയെ മനസ്സിലാക്കൽ" നടക്കാതെ പോകുമ്പോഴാണ്.

### കൂട്ടുകുടുംബമോ, അണുകുടുംബമോ

കൂട്ടുകുടുംബ വ്യവസ്ഥയിൽ നിന്ന് അണുകുടുംബ വ്യവസ്ഥയിലേക്ക് മാറിയതാണ് എല്ലാ പ്രശ്നങ്ങൾക്കും കാരണം എന്ന് എല്ലാ വേദികളിലും ആവർത്തിച്ച് പ്രസംഗിക്കുന്നതിൽ വലിയ സാംഗത്യമൊന്നുമില്ല. അണുകുടുംബത്തിന് അതിന്റേതായ ചില ഗുണങ്ങളുണ്ട്-അണുകുടുംബം എന്ന വർത്തമാനകാല യഥാർത്ഥ്യത്തിൽ നിന്ന് കൂട്ടുകുടുംബം എന്ന ഭൂതകാലത്തിലേക്ക് ഒരു മടങ്ങിപ്പോക്ക് പ്രായോഗികമായി സാധ്യവുമല്ല. അതിനാൽ അണുകുടുംബത്തിൽ എങ്ങനെ ഒരു കുട്ടിയെ മെച്ചമായി വളർത്താം എന്നുമാത്രം ചിന്തിക്കുന്നതാണ് പ്രായോഗികം.

### മക്കൾ വളർത്തലിലെ സുവർണ്ണ കാലഘട്ടം

5 മുതൽ 12 വയസ്സ് വരെയുള്ള പ്രായം കുട്ടികളുടെ ചിന്തയിലും പെരുമാറ്റത്തിലും വളരെ നിർണ്ണായകമായ പരിണാമങ്ങൾ ഉണ്ടാകുന്ന കാലഘട്ടമാണ്. Concrete operational phase of cognitive development എന്ന് ശിശു മനഃശാസ്ത്രജ്ഞന്മാർ വിളിക്കുന്ന ഈ കാലഘട്ടം സ്വഭാവ രൂപവൽക്കരണത്തിൽ സുപ്രധാനമാണ്.

തെറ്റേത്, ശരിയേത് എന്ന വ്യക്തമായ മാർഗ്ഗനിർദ്ദേശം കുട്ടിക്ക് ലഭിക്കേണ്ടത് ഈ ദശയിലാണ്. ആചാരാനുഷ്ഠാനങ്ങൾ കുട്ടിയെ ശീലിപ്പിക്കേണ്ടതും ഈ കാലയളവിലാണ്. കുട്ടിയുടെ പെരുമാറ്റത്തിന് അതിർ വരമ്പുകളും നിയന്ത്രണ രേഖകളും വ്യക്തമാക്കേണ്ടതും ഈ സമയത്തു തന്നെയാണ്.

ഈ കാലഘട്ടത്തിൽ സ്വായത്തമാക്കുന്ന മൂല്യങ്ങളും ശീലങ്ങളും കുട്ടിയുടെ വ്യക്തിത്വത്തിന്റെ ഭാഗ മായി മാറും.



**പെരുമാറ്റ വൈകല്യങ്ങൾ "വളരുമ്പോൾ ശരിയാകും" എന്നു കരുതി വിട്ടുകളയാതെ നന്നേ ചെറുപ്പത്തിൽ തന്നെ തിരിച്ചറിഞ്ഞ് ആവശ്യമെങ്കിൽ ഉചിതമായ ശാസ്ത്രീയ പരിഹാരം തേടുക**



ഈ ശാസ്ത്രീയതത്വം മനസ്സിലാക്കി യാവണം യഹൂദ - ഇസ്ലാം - കത്തോലിക്ക പാരമ്പര്യങ്ങളിൽ കുട്ടികളെ തങ്ങളുടെ അനുഷ്ഠാനങ്ങളും ആചാരങ്ങളും ഈ പ്രായത്തിൽ തന്നെ നിർബ്ബന്ധമായി ശീലിപ്പി ക്കുന്നത്. പക്ഷേ നമ്മുടെ സഭയിൽ 12 വയസ്സുവരെ എല്ലാറ്റിനും ഇളവാണ്. "കുട്ടിയല്ലേ-നോമ്പൊക്കെ വലുതായിട്ട് മതി", "കുഞ്ഞല്ലേ പള്ളിയിൽ എന്തെങ്കിലും കഴിച്ചിട്ട് പോയാൽ മതി" എന്ന മട്ടിലാണ് നമ്മുടെ സമീപനം. കൗമാരത്തിലേക്ക് കടന്നതിനുശേഷം കുട്ടിയെ ശീലിപ്പിക്കാൻ ഒരുങ്ങുന്നത് പരാജയത്തിൽ കലാശിക്കാനാണ് കൂടുതൽ സാധ്യത.

ചുരുക്കിപ്പറഞ്ഞാൽ നമ്മൾ ആഗ്രഹിക്കുന്ന സദ്ഫലങ്ങളുടെ വിളവിനായി വിത്തിറക്കാൻ ഏറ്റവും പറ്റിയ പ്രായം 5 വയസ്സിനും 12 വയസ്സിനും ഇടയ്ക്കുള്ള സുവർണ്ണ കാലഘട്ടമാണ്.

### പെരുമാറ്റ പരിശീലനക്കളരിയിലെ A-B-C

പെരുമാറ്റ വിജ്ഞാനീയത്തിൽ സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു പരിശീലന ക്രമമാണ് Antecedent- Behaviour- Consequence എന്ന ഫോർമുല.

ഏതൊരു പെരുമാറ്റത്തിന്റെയും മുന്നോടി, അഥവാ ഒരു പെരുമാറ്റത്തിലേക്ക് നയിക്കുന്ന പ്രേരക ഘടകം ആണ് Antecedent. പെരുമാറ്റത്തിന് ശേഷം അത് ചുറ്റുപാടുകളിലും മറ്റുള്ളവരിലും ഉണ്ടാക്കുന്ന പ്രതികരണം ആണ് Consequence. പെരുമാറ്റത്തിന് മുന്നോടികളെയും അതുളവാക്കുന്ന പ്രതികരണങ്ങളെയും ശാസ്ത്രീയമായ രീതിയിൽ വിശകലനം ചെയ്ത് മനസ്സിലാക്കുന്നതിനെ A-B-C Analysm എന്നു പറയുന്നു. മുന്നോടികളെ മാറ്റാൻ എപ്പോഴും സാധ്യമല്ലെങ്കിലും, പ്രതികരണങ്ങളെ നിയന്ത്രിക്കാൻ മാതാപിതാക്കൾക്ക് കഴിയും. പ്രതികരണത്തിന്റെ ദോഷങ്ങൾ അനുസരിച്ചാണ് ഒരു പെരുമാറ്റം ഉണ്ടാവുകയോ, സ്ഥിരപ്പെടുത്തുകയോ, ഇല്ലാതാവുകയോ ചെയ്യുന്നത്. ഇതിനായി ചിലപ്പോൾ ഒരു വിശദ മാർഗ്ഗദർശനം മാതാപിതാക്കൾക്ക് ആവശ്യമായി വന്നേക്കാം. ഉദാഹരണത്തിന് ചീത്തവാക്കുകൾ ഒരു കുട്ടി പറയുന്നു എന്നു വിചാരിക്കുക. അത് കേട്ടിട്ട് അപ്പൻ അവനെ ശാസിക്കുന്നു (അപ്പൻ ശാസനാ സ്വരത്തിൽ പറയുന്ന വാക്കുകൾ ഒരു പക്ഷേ കുട്ടി പറഞ്ഞ വാക്കിനേക്കാൾ കഠിനമായിരിക്കാം!). ഇതുകേട്ട് നിൽക്കുന്ന അമ്മ പറയുന്നു നിങ്ങളുടെ അപ്പന്റെ കയ്യിൽ നിന്നാണ് ഇവൻ ഇത് കേട്ടു പഠിച്ചത്. ഇതുകേട്ട് വല്യമ്മച്ചി ഉൾപ്പെടെ എല്ലാവരും ചിരിക്കുന്നു. ഇതിന്റെ ABC വിശലനം നോക്കൂ.

1) കുട്ടിയുടെ പ്രകൃതം, ചീത്തവാക്കുകൾ കേട്ടത് (Antecedent)- 2) ചീത്തവാക്ക് കുട്ടി പറയുന്നു- (Behaviour)

3) അപ്പന്റെ ശാസന, അമ്മയുടെ കുറ്റപ്പെടുത്തൽ (consequence), കുടുംബാംഗങ്ങളുടെ അംഗീകാരം.

Antecedent (മുന്നോടികൾ) മാറ്റാൻ ഇവിടെ തൽക്കാലം നിർവ്വാഹമില്ല. മാതാപിതാക്കൾ പ്രതികരിക്കുന്ന രീതി കുട്ടിക്ക് നൽകുന്ന സന്ദേശമെന്താണ്? താൻ പറഞ്ഞ വാക്കിന് വലിയ ഒരു impact ഉണ്ടാക്കാൻ കഴിഞ്ഞു എന്നതാണ് കുട്ടിക്ക് കിട്ടുന്ന അനുഭവം. ആ impact കുട്ടിയെ സംബന്ധിച്ചിട ത്തോളം ഒരു reward (അംഗീകാരം) ആണ്. റിവാർഡുകൾ കിട്ടുന്ന പെരുമാറ്റങ്ങൾ ആവർത്തി ക്കാനാണ് സാധ്യത. അതുകൊണ്ട് ഇത്തരം പ്രതികരണ ങ്ങൾ കുട്ടിയുടെ മോശമായ പെരുമാറ്റം ബലപ്പെടുത്താൻ മാത്രമേ ഉതകൂ.

**സംക്ഷിപ്തം**

1) കുട്ടിയുടെ ജീവിതത്തിലെ ആദ്യവർഷങ്ങളിൽ തന്നെ അവന്റെ പ്രകൃതം മനസ്സിലാക്കുകയും അതിനനുസരിച്ചുള്ള ഒരു സമീപനം മാതാപിതാക്കൾ സ്വയം ക്രമീകരിച്ചെടുക്കുകയും വേണം. - Understanding the temperament of the child and matching the expectation and responses accordingly.

2) ജീവിത മൂല്യങ്ങളും നിഷ്ഠകളും, വിശ്വാസങ്ങളും നിയമങ്ങളും പരിശീലിപ്പിക്കാൻ 5 വയസ്സുമുതൽ 12 വയസ്സുവരെയുള്ള സുവർണ്ണകാലം ഉപയോഗിക്കുക.

3) അഭികാമ്യമായ പെരുമാറ്റങ്ങളെ പ്രോൽസാഹിപ്പിക്കുവാനും അനഭിമതമായ പെരുമാറ്റങ്ങളെ ഇല്ലാതാക്കാനും ശാസ്ത്രീയ സമീപനം സ്വീകരിക്കുക.

4) പെരുമാറ്റ വൈകല്യങ്ങൾ "വളരുമ്പോൾ ശരിയാകും" എന്നു കരുതി വിട്ടുകളയാതെ നന്നേ ചെറുപ്പത്തിൽ തന്നെ തിരിച്ചറിഞ്ഞ് ആവശ്യമെങ്കിൽ ഉചിതമായ ശാസ്ത്രീയ പരിഹാരം തേടുക.

(ലേഖകൻ: അഡീഷണൽ പ്രൊഫസർ-ചൈൽഡ് & അഡോലസന്റ് സൈക്യാട്രി ഗവ. മെഡിക്കൽ കോളജ് കോട്ടയം,
Hon. General Secretary Indian Psychiatric Society, Kerala)



## ഉദ്ഘാടനം ചെയ്തു



കൊല്ലം ഭദ്രാസനത്തിലെ പ്രീമാരിറ്റൽ കൗൺസിലിംഗ് പ്രോഗ്രാമിനുവേണ്ടി സജ്ജീകരിച്ച ഡിജിറ്റൽ ക്ലാസ്സ് റൂമിന്റെ ഉദ്ഘാടനം ഭദ്രാസനാധിപൻ അഭി. സഖറിയ മാർ അന്തോണിയോസ് തിരുമനസ്സുകൊണ്ട് നിർവഹിക്കുന്നു.

## വാർഷികം

സൺഡേസ്ക്കൂൾ അസ്സോസിയേഷൻ 46-ാം വാർഷികം ദേവലോകം അരമന ആഡിറ്റോറിയത്തിൽ നടത്തി. പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഡോ. യാക്കോബ് മാർ ഐറേനിയോസ്, ഡോ. ജോസഫ് മാർ ദിവന്നാസിയോസ്, ഡോ. അലക്സിയോസ് മാർ യൗസേബിയോസ്, ഫാ. കെ. വി. തോമസ്, ഫാ. ഡോ. റെജി, ബിനി റേച്ചൽ മാത്യു, അജിത് കെ. ചെറിയാൻ എന്നിവർ പ്രസംഗിച്ചു.

**8th Death Anniversary**
**27.Sept.2011**



**C.M. THOMAS**
**Chembolil House**
**Thazhakara P.O., Mavelikara-2**
*By Sorrowing Family,*
**Kunjandamma Thomas (wife)**
**Children & Grand Children**



## നിങ്ങൾ പറയുന്നത്

### വേലിതന്നെ വിളവു തിന്നുകയോ?

കർത്താവിന്റെ ജീവിതത്തെയും രക്ഷണ്യമായ പ്രവർത്തനങ്ങളെയും (Life and Work of Christ) വിശ്വാസികൾ ഗ്രഹിച്ച് മനസ്സിലാക്കി ധ്യാനിക്കുവാൻ പര്യാപ്തമായ രീതിയിൽ സംവിധാനം ചെയ്തിരിക്കുന്ന ഒരു പരിപാവന കൂദാശയാണല്ലോ വി. കുർബ്ബാന. കുർബ്ബാനയുടെ ആദ്യാവസാനത്തോളം കർത്താവിന്റെ ജീവിതവുമായി ബന്ധപ്പെട്ട സുപ്രധാന ഭാഗങ്ങൾ അനുസ്മരിക്കുമ്പോൾ അതായത് ജനനം-കുർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ (Birth of Christ), ഏവൻഗേലിയോൻ (Reading of the Gospel), മാമ്മോദീസാ (Blessing of the Censer), താബോർ മലയിലെ മറുരൂപം (Waving of Veli Sosapha) കുർബ്ബാന സ്ഥാപനം (Institution of Holy Qurbana), പരിശുദ്ധാത്മാഹ്വാനം (Waving of the both hands over the chalice and cup), സ്വർഗ്ഗാരോഹണം (Elevation of the Holy mysteries), രണ്ടാമത്തെ വരവും ന്യായവിധിയും (Procession of the Holy mysteries) ശുശ്രൂഷക്കാർ മണിയും മറ്റും കിലുക്കുന്നുണ്ടല്ലോ. എന്നാൽ അതീവ പ്രാധാന്യം അർഹിക്കുന്ന ഉയർപ്പിനെ അനുസ്മരിച്ച് പ്രാർത്ഥിച്ചുകൊണ്ട് പട്ടക്കാരൻ അപ്പം ഉയർത്തി വാഴ്ത്തുമ്പോൾ മണി അടുക്കുന്നതിനെ മാലാഖമാർക്ക് തുല്യരായ ശുശ്രൂഷക്കാർ എന്തിന് വിസമ്മതിക്കുന്നു?

ക്രിസ്തു ഉയിർത്തെഴുന്നേറ്റപ്പോൾ അടുത്ത് ആരും തന്നെ ഇല്ലായിരുന്നു, മാത്രമല്ല രാത്രിയിലും ആയിരുന്നു എന്നുള്ള മുടന്തൻ ന്യായം പറഞ്ഞ് മണി അടിക്കേണ്ട ആവശ്യമില്ല എന്ന് ചിന്തിക്കുന്ന ശുശ്രൂഷക്കാരായാലും അവർക്ക് നേതൃത്വം കൊടുക്കുന്നത് ആരായിരുന്നാലും ഒരു കാര്യം മനസ്സിലാക്കിയാൽ നല്ലതായിരുന്നു. ക്രിസ്തു ഉയിർത്തെഴുന്നേറ്റപ്പോൾ മാലാഖമാരുടെ സകല വൃന്ദങ്ങളും അവന്റെ ചുറ്റുംകൂടി സ്തുതിയും സ്തോത്രവും അർപ്പിച്ച് അവനെ സ്വീകരിച്ചു എന്നാണ് ഉയിർപ്പ് പെരുന്നാൾ രാത്രി രണ്ടാം കൗമായുടെ സെദറായിൽ പറയുനനത്. (Page 13, 1969 Edition M.D. Seminary).

മണി കിലുക്കുകയോ കിലുക്കാതിരിക്കുകയോ എന്തെങ്കിലും നടക്കട്ടെ എന്നുള്ള വികാരിമാരുടെ സമീപനരീതി ഒട്ടും സ്വാഗതാർഹമല്ല. നമ്മുടെ വൈദീക സെമിനാരികളിൽ കുർബ്ബാനയിലെ അനുഷ്ഠാനങ്ങളെക്കുറിച്ച് അതിന് നിയമിക്കപ്പെട്ടവർ വൈദീക വിദ്യാർത്ഥികളെ പറഞ്ഞ് മനസ്സിലാക്കുന്നപക്ഷം ഭാവിയിൽ നമ്മുടെ എല്ലാ പള്ളികളിലും ഒരേ രീതിയിൽ (Uniformity) ആചാരാനുഷ്ഠാനങ്ങൾ നടത്തപ്പെടുവാൻ വളരെയധികം സഹായിക്കും. "ദൈവമായ കർത്താവേ സത്യവചനത്തെ ശരിയായി പഠിപ്പിക്കുന്ന ഇടയന്മാരെ അതിൽ (സഭയിൽ) എഴുന്നേൽപ്പിക്കണമേ" എന്നുള്ള മാർ ദിവന്നാസ്യോസിന്റെ ബർസ്ലീബിയുടെ പ്രാർത്ഥന ഈ സമയം ഓർത്തുപോകുന്നു (ദിവന്നാസിയോസിന്റെ തക്സാ, പാമ്പാക്കുട പ്രസിദ്ധീകരണം 1971 പേജ് 104).

**Mathew Alexander**
**Cor-Episcopa Kuttikandathil,**
**Washington D.C.**

■

### മാസിക നല്ലത്

മലങ്കരസഭ മാസികയിൽ പ്രകടമാകുന്നത് ആനുകാലിക വൈജ്ഞാനീക പ്രസിദ്ധീകരണങ്ങളോട് കിടപിടിക്കത്തക്ക വിധത്തിൽ ലേഖനങ്ങളുടെ ഉള്ളടക്കം, ആശയങ്ങളുടെ വൈവിധ്യം, ഭാഷാശുദ്ധി എന്നിവകൊണ്ട്, കെട്ടിലും, മട്ടിലും, അനവധി മാറ്റങ്ങളോടെ "ഓർത്തഡോക്സുകാരന്റെ ചിന്ത, പ്രവർത്തനങ്ങൾക്ക് മാറ്റു കൂട്ടുന്ന വിധത്തിലുള്ളതാണ്." സഭയുടെ സത്യവിശ്വാസം, ആരാധന, ചരിത്രം, ആചാരാനുഷ്ഠാനങ്ങൾ എന്നിവയെക്കുറിച്ചും, കാലികമായ സംഭവ വികാസങ്ങളെക്കുറിച്ചും സഭാമക്കളെ പ്രബുദ്ധരാക്കുവാൻ മാസികയെ അണിയിച്ചൊരുക്കുന്നവരുടെ ഈദൃശ്യ സദുദ്യമങ്ങൾക്ക് ആശംസകളും, കൂടുതൽ ഉയരങ്ങളിൽ മികവ് പ്രാപിക്കുവാൻ പ്രാർത്ഥനകളും.

**ഡോ. പി.എം. മാത്യു,**
**വെല്ലൂർ**

■

### കാലിക പ്രസക്തം

മലങ്കരസഭ ജൂലൈ ലക്കത്തിൽ 'ധന' സമ്പാദനം, വിനിമയം, പങ്കിടൽ എന്ന വിഷയത്തിൽ ആമുഖമെന്നവണ്ണമുള്ള പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മഹാപുരോഹിത സന്ദേശവും, വിഷയത്തിന്റെ പരിചയപ്പെടുത്തലെന്ന നിലയിൽ വന്ന അഭി. മാർ അപ്രേം തിരുമേനിയുടെ പ്രൗഢ എഡിറ്റോറിയലും തുടർന്ന് അഭി. മാർ അത്താനാസിയോസ് (കണ്ടനാട്) തിരുമനസ്സിന്റെ ചിന്തോദ്ദീപകവും, കാലിക പ്രസക്തവുമായ നീണ്ട ലേഖനവും വായനക്കാർക്ക് / മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളെ ധ്യാനാത്മകമായി ചിന്തിപ്പാൻ ഉപകരിക്കുന്നതായിരുന്നു.

**ഷാജൻ മാത്യു,**
**ചെങ്ങന്നൂർ**

■

### 'ഇമോഷണൽ' ലോകം

സാക്ഷര കേരളത്തിന്റെ ശാപം ലൈംഗീക അരാജകത്വമാണ്. ലൈംഗീകപീഡനത്തിന് ആൺപെൺ വിത്യാസമില്ലാതെയായിരിക്കുന്നു. അഭയം നല്കേണ്ട കരങ്ങൾപോലും ആക്രമിക്കാനൊരുങ്ങുന്നു. കുട്ടികളിലുള്ള ലൈംഗീക പീഡനങ്ങളെക്കുറിച്ച് രാജ്യത്ത് ആദ്യമായി പഠനം നടന്നത് 2007-ൽ ആണ്. കേന്ദ്രവനിതാ-ശിശുക്ഷേമ മന്ത്രാലയം പുറത്തുവിട്ട റിപ്പോർട്ടനുസരിച്ച് 63% കുട്ടികൾ ഏതെങ്കിലും തരത്തിലുള്ള ലൈംഗീക പീഡനം അനുഭവിക്കുന്നു. 5 മുതൽ 12 വയസുവരെയുള്ള കുട്ടികളാണ് ഏറ്റവും അധികം പീഡനത്തിനിരയായതെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു.

പല കുട്ടികളുടെയും ധാർമ്മീക അധഃപതനത്തിനു കാരണം സ്നേഹിക്കാനും, സ്നേഹിക്കപ്പെടാനും ആരുമില്ലെന്നുള്ളതാണ്. കുടുംബബന്ധം ശക്തമാണെങ്കിൽ ചതിക്കുഴികളിൽ വീഴാതെ കുട്ടികളെ രക്ഷിക്കാൻ സാധിക്കും. തകർന്ന കുടുംബബന്ധങ്ങളിലാണ് ലഹരി പദാർത്ഥങ്ങൾക്കിടം കണ്ടെത്തുന്നത്. മീഖായേൽ ഗോർബർച്ചേവ് ഒരിക്കൽ പ്രസ്താവിച്ചു. "റഷ്യയുടെ തകർച്ചയുടെ കാരണം, അവിടുത്തെ കുടുംബങ്ങളിൽ അനുഭവപ്പെട്ട ധർമ്മക്ഷയമാണ്", നഷ്ടപ്പെട്ടു പോകുന്ന ബാല്യങ്ങളെ ഓർത്തു വിലപിക്കുന്നതിനേക്കാൾ ഉപരിയായി അവർ നഷ്ടപ്പെടാതിരിക്കാൻ സഭയും, സമൂഹവും ഭവനങ്ങളും ജാഗ്രതയായിരിക്കുക.

**ഫാ. കോശി**
**വൈദ്യൻ വി.ജി.**
**തേവലക്കര**

■



ഡോ. സാറാമ്മ വർഗ്ഗീസ്

# മാതാപിതാക്കൾ അറിയാൻ



**മാതാവിന്റെ മടിയിൽ ഇരുന്ന് പ്രാർത്ഥിക്കുന്ന കുട്ടി വളർന്നു വലുതായി ജീവിതത്തിന്റെ പ്രാരാബ്ധങ്ങളിൽ പെട്ട് ഉഴറുമ്പോഴും, നേരെനിൽക്കുവാനുള്ള ശ്രമത്തിൽ ഈശ്വരനിലേക്കു മനമുയർത്തും.**

ഇന്ത്യൻ നഗരങ്ങളിലെ കൗമാരക്കാരെപ്പറ്റി പഠനം നടത്തിയ India Today എന്ന മാസികയുടെ 2011 March 7 ലക്കത്തിൽ കൊടുത്തിട്ടുള്ള ചില കാര്യങ്ങൾ പറയട്ടെ. സ്ഥിതി വിവരക്കണക്കുകൾ ഉദ്ധരിച്ച് അവർ പറയുന്ന പ്രകാരം ഇന്ത്യൻ നഗരങ്ങളിലെ കൗമാരക്കാരിൽ 47 ശതമാനം പേർക്ക് ടെലിവിഷൻ ഒരു ഒഴിയാബാധയാണ്. 45 % പേർ അഞ്ചു പ്രാവശ്യമെങ്കിലും ആഴ്ചയിൽ മദ്യപിക്കുന്നു എന്ന് 2011 ലെ ASSOCHAM Study പറയുന്നു. AIIMS പഠനം പറയുന്നത് 70 % പേർ വിഷാദരോഗത്തിന് അടിമകളാണെന്നും 48 % പേർആത്മഹത്യാ പ്രവണത കാട്ടുന്നു എന്നുമാണ്. 74 % പേർ പ്രായ പൂർത്തിക്കു മുമ്പുള്ള ലൈംഗിക ബന്ധം ആവാമെന്നും, അതിൽ കുറ്റബോധമില്ലാതെ "Cool" ആയിട്ടിരിക്കാമെന്ന് ഒരു കാഴ്ചപ്പാടും വളർത്തിയിരിക്കുന്നു. അവർ ദിവസം 10 മണിക്കൂർ റേഡിയോടെലിവിഷൻ, you - Tube തുടങ്ങിയ മാദ്ധ്യമങ്ങ ൾക്കു വേണ്ടിയും Face book പോലുള്ള Social net working Sites ലും, ഫോണിലും Computer games ലും ഒക്കെയായി ചില വഴിക്കുന്നതായും പറയുന്നു.

ഗ്രാമങ്ങളിലെ കൗമാരക്കാരിലും മാദ്ധ്യമങ്ങളുടെ സ്വാധീനം കാണാം. അനാഥമാക്കപ്പെടുകയും പീഢിപ്പിക്കപ്പെടുകയും ചെയ്യുന്ന ബാലികബാലന്മാരെപ്പറ്റിയും കൗമാരപ്രായക്കാരെപ്പറ്റിയും ദിനവും കേൾക്കുന്നു. എന്തുകൊണ്ടെന്തുകൊണ്ടെന്ന് ഉള്ളിൽ തട്ടി ചോദിക്കുന്ന ചിലരെങ്കിലും ഇതെപ്പറ്റി ഓർക്കുകയും എന്തു ചെയ്യാൻ സാധിക്കുമെന്ന് കൂട്ടായി ചിന്തിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമാണിത്. കൺമുന്നിൽ വരുന്ന ഓരോ കുട്ടിയും പുകയുന്ന ഒരഗ്നിപർവ്വതമാകാതെ ഉള്ളിൽ സ്നേഹവും സമാധാനവും അനുഭവിക്കുന്ന വരാകാൻ മുതിർന്നവർക്കെന്തു ചെയ്യാം എന്നു ചിന്തിക്കേണ്ടതാണ്.

അദ്ധ്യാപിക എന്ന നിലയിൽ ധാരാളം കുട്ടികളോടിടപെടേണ്ടി വന്നയാളാണ് ഞാൻ. നിറഞ്ഞ മിഴികളോടും വിങ്ങിപ്പൊട്ടുന്ന മനസ്സോടും കൂടെ അടുത്ത് വന്ന് ഇതാരോടെങ്കിലും പറഞ്ഞില്ലെങ്കിൽ എന്റെ ഹൃദയം പൊട്ടിപ്പോകുമെന്നു പറയുന്ന കുട്ടികൾക്ക് പറയാനുള്ളത് ക്ഷമയോടെ കേട്ടിരുന്നിട്ടുള്ളപ്പോൾ തോന്നിയിട്ടുള്ള ചിലതു കുറിക്കട്ടെ.

കുട്ടികൾക്ക് സ്വന്തം സുഖവും ദു:ഖവും തുറന്നു പറയാൻ പറ്റുന്ന ഒരിടമാവണം സ്വന്തം വീട്. ജീവിതത്തിലെ സന്തോഷവും ദു:ഖവും പങ്കിടാൻ മൊബൈൽ ഫോണിൽകൂടെ കൂട്ടുകാരെ അന്വേഷിക്കും മുമ്പ് സ്വന്തം മനസ്സിലെ വികാരങ്ങൾ പങ്കിടാൻ പറ്റുന്ന മാതാപിതാക്കൾ ഉണ്ടാവുക എന്നുള്ളത് വളരുന്ന ഏതു കുട്ടിയുടേയും ഏറ്റവും വലിയ അനുഗ്രഹമാണ്. ചിന്തിക്കുക. **നിങ്ങളുടെ കുട്ടിയുടെ ഏറ്റവും അടുത്ത ചങ്ങാതി നിങ്ങളാണോ?** സ്നേഹപൂർവ്വം തെറ്റും ശരിയും എന്തെന്ന് പറഞ്ഞു കൊടുക്കുന്ന ഒരു വീട്ടിൽ വളരുന്ന കുട്ടിയ്ക്ക് ഒരു തെറ്റു പറ്റിയാൽ അത് തെറ്റാണെന്ന് തോന്നുകയും തിരുത്തി തിരിച്ചു വരാൻ കുടുംബാംഗങ്ങളുടെ സ്നേഹവും ശിക്ഷണവും ആശ്വാസവും ധൈര്യവും നൽകുകയും ചെയ്യും.

അണു കുടുംബങ്ങൾ വരും മുമ്പ് കൂട്ടു കുടുംബങ്ങളിൽ വളർന്നിരുന്ന കുട്ടികൾക്ക് പല പ്രായത്തിലുള്ള ആളുകളോട് ഇടപെടേണ്ടി വന്നിരുന്നു. മുതിർന്ന ആളുകളെ ബഹുമാനിക്കാനും ചെറിയ കുട്ടികളെ കരുതാനും കൂട്ടത്തിൽ ബലഹീനതയെങ്കിലും ഉള്ളവർക്ക് ഒരു കൈത്താങ്ങൽ കൊടുക്കാനുമൊക്കെയുള്ള പരിശീലനം ഇത്തരം കൂട്ടായ്മയിൽ നിന്നും ലഭിച്ചിരുന്നു. അന്തർമുഖനായ കുട്ടിയ്ക്ക് പോലും ഉൾവലിഞ്ഞ് ഒരിടത്ത് കുത്തിയിരിക്കാൻ പറ്റാതെ എല്ലാവരോടും വേണ്ടവണ്ണം ഇടപഴകാൻ പറ്റുമായിരുന്നു. അണുകുടുംബങ്ങളിൽ വസിക്കുന്ന കുട്ടികൾക്ക് പലപ്പോഴും കിട്ടാത്ത മുതിർന്നവരുടേതായ ഈ ചങ്ങാത്തം ശിശുക്കളുടേയും കൗമാരക്കാരുടേയും വ്യക്തിത്വ വികസനത്തിന് വളരെയധികം സഹായിച്ചിരുന്നു. ജോലിയുടെ തിരക്കിൽ സാവകാശം കുട്ടികളോട് സംസാരിക്കാൻ മാതാപിതാക്കൾക്ക് സമയം ലഭിക്കാറില്ലാത്ത ഇക്കാലത്ത് ഭൗതികമായ കാര്യങ്ങൾ നൽകുന്നതോടൊപ്പം കുട്ടിയുമായി ഒരു ചങ്ങാത്തം പങ്കു വയ്ക്കുന്നുണ്ടോ എന്നു കൂടി മാതാപിതാക്കൾ ചിന്തിക്കേണ്ടതുണ്ട്.

പലപ്പോഴും അദ്ധ്യാപകരേക്കാൾ മാനസിക സമ്മർദ്ദം മാതാപിതാക്കൾ മക്കളുടെ മേൽ ചെലുത്തുന്നത് കണ്ടിട്ടുണ്ട്. എനിക്ക് എത്തിച്ചേരാൻ സാധിക്കാതിരുന്ന സ്ഥാനത്ത് എന്റെ കുഞ്ഞ് എത്തണം എന്നാഗ്രഹിച്ച് ഏറ്റവും നന്നായി പഠിച്ച് മാർക്ക് വാങ്ങണം എന്ന് നിർബന്ധിക്കുന്നവർ പലപ്പോഴും കുട്ടിയെ കടുത്ത മാനസിക സമ്മർദ്ദത്തിലേക്ക് തള്ളിവിടുകയാണ് ചെയ്യുന്നത്. പഠനത്തിൽ മാത്രമല്ല, പാഠ്യേതര വിഷയങ്ങളിലും ഇതു പോലെ ഔന്നത്യങ്ങൾ ആഗ്രഹിച്ച് കുട്ടികളുടെ കഴിവുകൾ വികസിപ്പിക്കാൻ ശ്രമിക്കുമ്പോഴും കുട്ടികൾ അമിതമായി സമ്മർദ്ദമനുഭവിക്കാറുണ്ട്. ഒരു ജീവിതത്തിന്റെ മുഴുവൻ ഗതി വിഗതികളുടേയും സമ്മർദ്ദം അനുഭവിക്കാൻ വിധിക്കപ്പെട്ട മനുഷ്യരുടെ ബാല്യകൗമാര കാലങ്ങളിൽ ആവശ്യത്തിലധികം സമ്മർദ്ദം

മാതാപിതാക്കൾ ചെലുത്തുമ്പോൾ അത് കുട്ടികളോടുള്ള സ്നേഹത്തേക്കാളുപരി ക്രൂരതയായി മാറാനിടയുണ്ട്. ഉള്ളാലെ കുട്ടികൾ ഇതിനെ എതിർക്കാനും മാതാപിതാക്കളെ വെറുക്കാനുമിടവരാം. നമ്മുടെ കുട്ടികളുടെ ബാല്യവും കൗമാരവും അവർക്ക് സന്തോഷവും സമാധാനവും നിറഞ്ഞതാകട്ടെ. മത്സരത്തിന്റെയും മാർക്കിടലിന്റെയും തർക്കത്തിനിടയിൽ സ്വന്തം കഴിവിനെയും മാതാപിതാക്കളെയും അവർ വെറുക്കാതിരിക്കട്ടെ.

വ്യക്തി സ്വാതന്ത്രത്തിന്റേതായ ഇക്കാലത്ത് കുട്ടികളെയും സ്വാതന്ത്രമായി വളരാൻ അനുവദിക്കണ്ടേ എന്ന് ചോദ്യങ്ങൾ കേട്ടിട്ടുണ്ട്. ചെറുപ്പത്തിൽ തന്നെ മാതാവിന്റെ മടിയിൽ ഇരുന്ന് പ്രാർത്ഥിക്കുന്ന കുട്ടി വളർന്നു വലുതായി ജീവിതത്തിന്റെ പ്രാരാബ്ധങ്ങളിൽ പെട്ട് ഉഴറുമ്പോഴും, നേരെനിൽക്കുവാനുള്ള ശ്രമത്തിൽ ഈശ്വരനിലേക്കു മനമുയർത്തും. മിഴികൾ ചിദാകാശത്തിലെ പ്രകാശത്തെ തിരയും. പുറത്തെ മായക്കാഴ്ചകൾക്കപ്പുറവും ഉണ്ടൊരു കാഴ്ച എന്ന അറിവിൽ നിറയും. നമ്മുടെ കുട്ടികൾ അങ്ങനെ ഉൾക്കണ്ണു തുറന്നവരായി വളരട്ടെ. ■

## അറിയാൻ | കരിയർ

അന്തർദേശീയ നേതൃത്വത്തിനുള്ള അവസരമാണ് നമ്മുടെ കുട്ടികൾക്ക് ഭാവിയിൽ വന്നു ചേരുന്നത്. അതിന് ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്ന പരിപാടികൾ സഭ ആവിഷ്കരിക്കണം.

നിർഭാഗ്യകരമെന്നു പറയട്ടെ, Engineering, Medicine, Management തുടങ്ങിയ ഏതാനും ചില വിഷയങ്ങൾക്കപ്പുറത്തേക്ക് ചിന്തിക്കുവാൻ കുട്ടികളോ മാതാപിതാക്കളോ തയ്യാറാവുന്നില്ല. Theology, Political Science, Economics, Social Science, International relations, sociology തുടങ്ങിയ ഒട്ടനവധി വിഷയങ്ങൾ അന്തർദേശീയ നിലവാരത്തിലുള്ള നേതൃത്വത്തിലേക്കുള്ള ചവിട്ടുപടികളാണ്.

ഇംഗ്ലീഷ് ഭാഷയുടെ മികവാണ് സുപ്രധാനമായി കുട്ടികൾക്ക് വേണ്ടത്. ഇത് എഴുതുന്ന വ്യക്തി 30 വർഷങ്ങൾക്ക് മുമ്പ് കേരളത്തിൽ പഠിക്കുമ്പോൾ The Hindu ദിനപത്രം English ഭാഷ പഠിക്കുന്നതിനും വാർത്തകൾ അറിയുന്നതിനുമായി വായിച്ചിരുന്നു. എന്നാൽ ന്യൂയോർക്ക് ടൈംസ് ഇന്റർനെറ്റിൽ വായിച്ചപ്പോഴാണ് നമ്മുടെ കുറവുകൾ തിരിച്ചറിഞ്ഞത്.

അന്തർദേശീയ നിലവാരമുള്ള ന്യൂയോർക്ക് ടൈംസ്, കുട്ടികൾ, യുവജനങ്ങൾ എന്നിവർ എല്ലാ ദിവസവും വായിക്കുന്നത് നമ്മുടെ മാതാപിതാക്കന്മാർ പ്രോത്സാഹിപ്പിക്കണം.

www.nytimes.com internet ൽ ലഭ്യമാണ്. ലോകത്തിൽ ഏറ്റവും കൂടുതൽ internet-ൽ കൂടി വായിക്കപ്പെടുന്ന പാതയും ഇതുതന്നെയാണ്. കുട്ടികൾ internet ദുരുപയോഗം ചെയ്യാതിരിക്കുന്നതിനുകൂടി മാതാപിതാക്കൾ ശ്രദ്ധിക്കണം.

**George T. Ninan, Dubai** ■

## യു. സി. കോളജ് ആലുവ

ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിന്റെ നവതിയാഘോഷങ്ങളുടെ ഭാഗമായി യു.സി. കോളേജിനെ കുറിച്ചുള്ള ഓർമകളുടെ ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻ ആഗ്രഹിക്കുന്നു. യു.സി. കോളേജിൽ പഠിച്ചുപോയ വിദ്യാർത്ഥികൾ, പ്രവർത്തിച്ച അധ്യാപകർ, അനധ്യാപകർ എന്നിവരുടെ ഓർമകളാണ് പുസ്തകരൂപത്തിലാക്കുന്നത്. പ്രൊഫ. കെ.സി. ചാക്കോ, പ്രൊഫ. എ. എം. വർക്കി, പ്രൊഫ. വി.എം. ഇട്ടിയവര, പ്രൊഫ. സി.പി. മാത്യു എന്നീ സ്ഥാപക പിതാക്കളെക്കുറിച്ചുള്ള ഓർമ്മകൾ കോളേജിന്റെ ആദ്യകാല ചരിത്രത്തിന്റെ തിരിച്ചറിവുകളാണ്. അതുപോലെ കോളേജിന്റെ ബന്ധങ്ങൾ, സൗഹൃദം, വിദ്യാർത്ഥി സംഘടനകൾ, പരിസ്ഥിതി തുടങ്ങിയ ഏതുതരം അനുഭവവും ഈ പുസ്തകത്തിന്റെ ഉള്ളടക്കമായിരിക്കും. അങ്ങനെ, ചരിത്രവും അനുഭവവും ഇഴചേർന്ന ലഘുകുറിപ്പുകൾ ഓഗസ്റ്റ് 25-ന് മുമ്പ് താഴെപറയുന്ന വിലാസത്തിലോ ഇ-മെയിൽ അഡ്രസിലോ അയയ്ക്കാൻ താൽപര്യപ്പെടുന്നു.

എഡിറ്റർ, നൊസ്റ്റാൾജിയ
യു.സി. കോളജ്, ആലുവ-2
nostalgia@uccollege.edu.in or frkvpaulose@yahoo.com

## ശുശ്രൂഷക സംഘം വാർഷികം

കോട്ടയം ഭദ്രാസന ശുശ്രൂഷക സംഘം വാർഷികയോഗം ഓഗസ്റ്റ് 14-ാം തീയതി കെ.എം.ജി. സെന്ററിൽ വച്ച് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്നു. ഫാ. വിൽസൺ മാത്യു ബേസിൽ ദയറാ, പത്തനംതിട്ട ക്ലാസ്സിനു നേതൃത്വം നൽകി. ഭദ്രാസന സെക്രട്ടറി ഫാ. പി. കെ. സഖറിയ പെരിയോർമറ്റം, ഫാ. ജേക്കബ് മാത്യു ചന്ദ്രത്തിൽ, ഫാ. തോമസ് അൻഡ്രൂസ് മള്ളിയിൽ, ജോസ് കുര്യൻ പുളിയേരിൽ, പോൾസി. പോത്തൻ പ്രസംഗിച്ചു.

## എം.ജി.ഒ.സി.എസ്.എം. ശതാബ്ദി ചരിത്ര പ്രകാശനം ചെയ്തു

ഓർത്തഡോക്സ് സഭയുടെ വിദ്യാർത്ഥി പ്രസ്ഥാനമായ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റിന്റെ നൂറുവർഷത്തെ ചരിത്രം പ്രകാശനം ചെയ്തു. 'ദി സ്പിരിച്വൽ ബനിയൻ ട്രീ' എന്ന പുസ്തകം എം.ജി.ഒ.സി.എസ്.എം. പ്രസിഡന്റ് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത, സഖറിയാ മാർ തെയോഫിലോസ് മെത്രാപ്പോലീത്താക്ക് നൽകിയാണ് പ്രകാശനം ചെയ്തത്.

കെ. മുരളീധരൻ എം.എൽ.എ., ജോസഫ് എം. പുതുശ്ശേരിക്ക് കോപ്പി നൽകി ആദ്യ വിൽപന നിർവഹിച്ചു. പ്രസ്ഥാനം ജനറൽ സെക്രട്ടറി, ഫാ. വർഗീസ് വർഗീസ്, കറുകയിൽ ജോസഫ് സാമുവൽ കോർ എപ്പിസ്ക്കോപ്പാ, ഡീ. ഗീവർഗീസ് മേക്കാട്ട്, പ്രൊഫ. ഈ. ജേക്കബ് ജോൺ, പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ, എ.ജി. മാത്യു എന്നിവർ പ്രസംഗിച്ചു. പുസ്തകത്തിന്റെ വരുമാനം പ്രസ്ഥാനം മുൻ പ്രസിഡന്റ് ഫിലിപ്പോസ് മാർ തെയോഫിലോസ് ജന്മശതാബ്ദി വിദ്യാഭ്യാസ സഹായമായി ഉപയോഗിക്കും.

## ന്യൂയോർക്കിൽ ഫാമിലി കോൺഫ്രൻസ്

മലങ്കരസഭ നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന ഫാമിലി & യൂത്ത് കോൺഫ്രൻസ് ന്യൂയോർക്ക് കെർഹോൺസ്കണിലുള്ള ഹഡ്സൺവാലി റിസോർട്ടിൽ ജൂലൈ 6 മുതൽ 9 വരെ നടന്നു. ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ നിക്കോളാവാസ് കോൺഫറൻസ് ഉദ്ഘാടനം ചെയ്തു. കോൺഫറൻസ് സുവനീർ ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ് ഏറ്റുവാങ്ങി. ഡോ. സഖറിയാ മാർ അപ്രേം അനുഗ്രഹ പ്രഭാഷണം നടത്തി. വെരി. റവ. മത്തായി ഇടയനാൽ കോർഎപ്പിസ്ക്കോപ്പാ, റവ. ഡോ. ജോർജ് കോശി, ഫാ. ഷിബു ഡാനിയേൽ, ഫാ. അലക്സ് കെ. ജോയി, ഫാ. ബാബു കെ. മാത്യു, ഫാ. റ്റി. എ. തോമസ്, ഫാ. പൗലോസ് റ്റി. പീറ്റർ, ഫാ. മാത്യു സി. ചാക്കോ, ഫാ. രാജു വർഗീസ്, ഫാ. ആൻഡ്രൂ ഡാനിയേൽ, ഫാ. വി.എം. ഷിബു തുടങ്ങിയവർ പങ്കെടുത്തു.

## Breaking the Word

ഫാ. ഡോ. റെജി മാത്യു



# തിരുവചനധ്യാനം

### 2011 സെപ്റ്റം. 11
## ശത്രുക്കളാവട്ടെ നമ്മുടെ സ്നേഹിതർ
(മത്തായി 5:38 – 48)

വി. മത്തായിയുടെ സുവിശേഷം എന്നു കേൾക്കുമ്പോൾ ആദ്യം നമ്മുടെ മനസ്സിലെത്തുക അതിലെ ഗിരിപ്രഭാഷണ ഭാഗമാണ് (മത്താ. 5-7). യേശുക്രിസ്തു പലപ്പോഴായി പറഞ്ഞ ഉപദേശങ്ങൾ ക്രോഡീകരിച്ച് ഒറ്റ പ്രസംഗമായി അവതരിപ്പിക്കുവാൻ സുവിശേഷകൻ തന്റെ അദ്ധ്യാപന രീതിയാണ് അവലംബിച്ചിരിക്കുന്നത്. ഇതിൽ പറയുന്ന പല കാര്യങ്ങളും വി. ലൂക്കോസിന്റെ സുവിശേഷത്തിൽ കാണാമെങ്കിലും അവ പല ഭാഗത്തായി ചിതറിക്കിടക്കുകയാണ്. ഗിരിപ്രഭാഷണത്തിലാകട്ടെ, എല്ലാറ്റിനും ഒരടുക്കും ചിട്ടയുമുണ്ട്. തുടക്കത്തിൽ 'ഭാഗ്യാവസ്ഥ'കളെപ്പറ്റിയൊക്കെ പറഞ്ഞിട്ട് മോശയുടെ ന്യായപ്രമാണത്തിലെ ആറു കല്പനകളെ തിരഞ്ഞെടുത്ത് യേശു അവയോടു പ്രതികരിക്കുന്നതാണ് അഞ്ചാം അദ്ധ്യായത്തിൽ നാം വായിക്കുന്നത് (മത്താ. 5:21-48). ഓരോ കല്പനയെപ്പറ്റിയും പറയുമ്പോൾ "...നിങ്ങൾ കേട്ടിട്ടുണ്ടല്ലോ.... ഞാനോ നിങ്ങളോടു പറയുന്നത്" എന്ന ശൈലിയാണ് യേശു ഉപയോഗിച്ചിരിക്കുന്നത്. ചുരുക്കത്തിൽ, മോശയുടെ ന്യായപ്രമാണത്തെ ആനുകാലികമായി വ്യാഖ്യാനിക്കുവാനും, കല്പനകളുടെ അക്ഷരങ്ങളിൽ തപ്പിത്തടയാതെ അവയുടെ ആഴങ്ങളിലേക്ക് പ്രവേശിക്കുവാനും യേശു ജനങ്ങളെ ഉദ്ബോധിപ്പിക്കുകയാണ്. ഇങ്ങനെയുള്ളതിൽ അഞ്ചാമത്തെയും ആറാമത്തെയും തത്വങ്ങളാണ് ഇന്നത്തെ വേദവായനയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.

"കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല്..." എന്ന പ്രമാണം പഴയനിയമത്തിൽ നാം വായിക്കുന്നതാണ് (പുറ. 21:24; ലേവ്യ. 24:20, ആവ. 19:21). അക്രമിയിൽ നിന്നും തുല്യ അളവിലുള്ള നഷ്ടം വരുത്തി നീതി നടപ്പാക്കുന്ന പഴയ നിയമ രീതിയെ യേശു സമൂലം പരിഷ്കരിക്കുകയാണ് ചെയ്യുന്നത്. യേശുവിന്റെ പുതിയ പ്രമാണം "ദുഷ്ടനോട് എതിർക്കരുത്" എന്നാണ്. ഇതു വിശദീകരിക്കുവാൻ യേശു സാധാരണ മനുഷ്യന്റെ ജീവിതത്തിലെ നാല് അവസരങ്ങൾ ഉദ്ധരിക്കുകയാണിവിടെ. ഒരു ചെകിട്ടത്ത് അടിക്കുന്നവനെ മറ്റേ ചെകിടും കൂടി കാട്ടിക്കൊടുത്തും, വസ്ത്രം എടുക്കുന്നവന് പുതപ്പ് നൽകിയും, ഒരു നാഴിക നടക്കുവാൻ കല്പിക്കുന്നവന്റെ മുൻപിൽ അതിനിരട്ടി നടന്ന്, കടം ചോദിക്കുന്നവന് വായ്പ നൽകിയും ജീവിക്കുന്നവനാണ് ദൈവരാജ്യത്തിന്റെ നീതി നടപ്പാക്കുന്നത് എന്ന് യേശു പറയുമ്പോൾ നാം അത്ഭുതപ്പെട്ടേക്കാം. ഇതിലൊന്നാമത്തേത് ഒരു അക്രമിയുടെ മുൻപിലുള്ള പ്രതികരണമാണെങ്കിൽ രണ്ടാമത്തെ വ്യവഹാരങ്ങളിലൂടെ നമ്മുടെ ജീവിതം ദുഃസ്സഹമാക്കിത്തീർക്കുന്നവരുടെ സമീപനമാണ്. മൂന്നാമത്തേത് റോമൻ പടയാളികളുടെ അടിച്ചമർത്തലിന്റെ ഭാഗവും നാലാമത്തേത് ഇല്ലായ്മക്കാരന്റെ യാചനയുമാണ്. വ്യത്യസ്തങ്ങളായ ഈ നാലു ചുറ്റുപാടുകളിൽ ഒരേ പ്രതികരണം നടത്തുന്നതാണോ എന്ന് ചിലപ്പോൾ നമുക്ക് സംശയമുണ്ടാകാം. ആദ്യത്തെ മൂന്നവസരങ്ങളിലും ദുഷ്ടതയുടെ വിവിധ ഭാവങ്ങളുണ്ടെങ്കിലും നമ്മുടെ മറുപടി ദുഷ്ടനോട് എതിർക്കുന്നത് കർതൃകല്പനയനുസരിച്ചാവണം (മത്താ. 5:39). നാലാമത്തേത് തികച്ചും വ്യത്യസ്തമായ ഒരു സാഹചര്യമാണ്. ദാനം പ്രതീക്ഷിച്ചും, വായ്പ ചോദിച്ചും കഴിയുന്നവനോട് ക്രിസ്തുശിഷ്യർ ദയവുള്ളവരായിരിക്കണം എന്നു മാത്രമേ ഇവിടെ ചിന്തിക്കാനൊക്കൂ. യേശുവിന്റെ ഉപദേശം സ്വീകരിച്ചിരിക്കാനൊക്കൂ. യേശുവിന്റെ ഉപദേശം സ്വീകരിച്ചിരിക്കുന്നവരുടെ ഇമ്മാതിരിയുള്ള പ്രതികരണം ലോകപ്രകാരം ചിന്തിക്കുമ്പോൾ ബലഹീനതയുടെയും, പ്രതികരണശേഷിയില്ലായ്മയുടെയും, കബളിപ്പിക്കുന്നതിന് വിധേയമാവുന്നതിന്റെയും രീതിയായി ചിത്രീകരിക്കപ്പെട്ടേയ്ക്കാം. ഏതായാലും യേശു ആവശ്യപ്പെടുന്നത് അതുതന്നെയാണ്. ബലഹീനമായതു തിരഞ്ഞെടുത്തു (1 കൊരി 1:27) എന്ന പൗലോസ് അപ്പോസ്തോലന്റെ വാക്കുകൾ ഇവിടെ അർത്ഥവത്താവുകയാണ്. ജഡാവതാരം ചെയ്ത ദൈവപുത്രന്റെ ഭാവം തന്നെയാണ് നമ്മിൽ നിന്നും പ്രതീക്ഷിക്കുന്നത്. നാമും അപ്രകാരം പ്രതികരിക്കുമ്പോഴാണ് ദൈവനീതി വെളിവാകുന്നത്. അക്രമിയുടെ മുമ്പിൽ എതിർത്തു നിൽക്കുവാനുള്ള കെല്പുണ്ടായിട്ടും അതു ചെയ്യാതിരിക്കുന്നത് തല്ക്കാലത്തേക്ക് ഒരു പരാജയമായി ചിത്രീകരിക്കപ്പെട്ടാലും അത് അവന്റെ മനസ്സിനെ

ചിന്തിപ്പിക്കും എന്നതിന് രണ്ടഭിപ്രായമില്ല.

ന്യായപ്രമാണ തത്വങ്ങൾക്ക് പുതിയ മാനം നൽകിയ യേശു അവസാനമായി പറയുന്നത് കൂട്ടുകാരനെ സ്നേഹിക്കുക എന്നും ശത്രുവിനെ പകയ്ക്കുക എന്നും കേട്ടിട്ടുല്ലോ എന്നാണ്. കൂട്ടുകാരനെ നിന്നെപ്പോലെ തന്നെ സ്നേഹിക്കണം (ലേവ്യ 19:18) എന്നും അനാഥനും, വിധവയ്ക്കും, ദരിദ്രനും, പരദേശിക്കും സഹായം ചെയ്യണമെന്നുള്ളത് (ലേവ്യ 19:9-14) മോശൈക ന്യായപ്രമാണങ്ങളിലുള്ള തത്വങ്ങളാണ്. എന്നാൽ യേശുവിന്റെ പുതിയ പ്രമാണം നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പീൻ. നിങ്ങളെ ഉപദ്രവിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പീൻ. (മത്താ 5:44) എന്നു തുടങ്ങിയതാണ്. അറിഞ്ഞുകൊണ്ട് നമ്മെ ഉപദ്രവിക്കുന്നവരെയും, പരിഹസിക്കുന്നവരെയും, അർഹിക്കുന്ന അംഗീകാരം തരാത്തവരെയും, പരസ്യമായി അധിക്ഷേപിക്കുന്നവരേയും വെറുക്കുകയെന്നത് മനുഷ്യസഹജമായ രീതിയാണ്. അവരോട് പ്രതികാരം ചെയ്യുന്നതുവരെയും അസ്വസ്ഥതയുള്ള മനസ്സുമായി ജീവിക്കുന്നതും പതിവാണ്. ഇപ്രകാരമുള്ള പ്രതികാര ദാഹം മൂത്ത് സ്വന്തജീവിതം തന്നെ നഷ്ടപ്പെടുത്തിയവരുമുണ്ട്. മറ്റുചിലർ ദേവാലയങ്ങളിൽവന്ന് തങ്ങളുടെ എതിരാളികളെ നശിപ്പിക്കുവാനും മുട്ടുകുത്തിക്കുവാനും ദൈവം ഇടപെടുന്നതിനായി പ്രാർത്ഥിക്കാറുമുണ്ട്. പള്ളികളിൽ ഇതിനുള്ള പ്രോത്സാഹനം ലഭിയ്ക്കാത്തതുകൊണ്ട് ക്ഷുദ്രപ്രവർത്തകരുടെ അടുത്തുപോകുന്നവരും ഇല്ലാതില്ല. ഇവിടെയാണ് യേശുവിന്റെ വാക്കുകളുടെ പ്രസക്തി. ദൈവം തമ്പുരാൻ ദുഷ്ടന്മാരുടെമേലും നല്ലവരുടെ മേലും തന്റെ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെ മേലും നീതികെട്ടവരുടെമേലും മഴ പെയ്യിക്കുകയും ചെയ്യുന്നവനാണെന്നുള്ളത് യേശു നമ്മെ ഓർമ്മിപ്പിക്കുകയാണിവിടെ (മത്താ 5:45). മറ്റുള്ളവരുടെമേൽ പ്രതികാരം ചെയ്യുവാൻ ദൈവം നമ്മെ അധികാരപ്പെടുത്തുന്നില്ല. യഥാർത്ഥനീതി നടപ്പാക്കുവാൻ ദൈവം ധൃതി വയ്ക്കുന്നുമില്ല. കൊയ്ത്തുകാലംവരെ ചെടികളുടെ ഇടയിൽ വളരുന്ന കളകളെ നശിപ്പിക്കരുത് എന്നു പറയുന്ന വീട്ടുടയവനെപ്പോലെയാണ് ദൈവം (മത്താ 13:30). ഗിരിപ്രഭാഷണത്തിന്റെ വ്യതിരിക്തതയും സൗന്ദര്യവും വ്യക്തമാവുകയാണിപ്പോൾ. യേശുവിന്റെ ഉപദേശം മറ്റ് ഉപദേശകന്മാരുടെതിൽനിന്നും വേറിട്ടുനിൽക്കുന്നു. നമ്മെ സ്നേഹിക്കുന്നവരോട് തിരിച്ച് സ്നേഹംനിറഞ്ഞ പ്രവർത്തികൾ ചെയ്യുന്നതിൽ ദൈവം തൃപ്തനല്ല. നമ്മെ ഉപദ്രവിക്കുന്നവരെ സ്നേഹിക്കുകയും ശത്രുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നതിലാണ് ദൈവനീതി വെളിവാക്കുന്നത്. ഇങ്ങനെ പ്രവർത്തിക്കുന്നതിലൂടെ സൽഗുണപൂർണ്ണനായ ദൈവത്തിന്റെ രീതിയിൽ നാമും സൽഗുണ പൂർണരാവുകയാണ് വേണ്ടത് എന്നു പറയുന്ന യേശു ദൈവീകരണത്തിന്റെ മാർഗ്ഗമാണ് നമുക്ക് ഉപദേശിച്ചു തരുന്നത്. യേശുവാണ് നമുക്ക് മാതൃകയായിത്തീരേണ്ടത്. നമ്മുടെ മുന്നിൽ വരച്ചുകാട്ടിയിരിക്കുന്ന മനുഷ്യാവതാരത്തിന്റെ രഹസ്യങ്ങൾ നമ്മുടെ വാക്കിലും പ്രവർത്തികളിലും, ചിന്തകളിലും നിറയുകയാണ് വേണ്ടത്. പകയും വെറുപ്പും നിറഞ്ഞ ഈ ലോകത്തിൽ മിക്കവരും അക്രമത്തിന്റെ മാർഗ്ഗമാണ് പിന്തുടരുന്നത്. ഭീകരവാദികളും നിഷ്ക്കളങ്കരായ മനുഷ്യരെ ദൈവത്തിന്റെ പേരുപറഞ്ഞ് നികൃഷ്ടമായി കൊല്ലുകയും ചെയ്യുന്ന മനുഷ്യർ കൂടിവരുന്ന ഈ കാലഘട്ടത്തിൽ യേശുവിന്റെ വാക്കുകൾക്ക് വളരെ പ്രസക്തിയുണ്ട്. എന്തിനേറെ, നമ്മുടെ വീടുകളുടെയുള്ളിലും അടുക്കളയിലും വരെ ഓർത്തിരിക്കേണ്ട പ്രമാണമാണ് നിങ്ങളെ ഉപദ്രവിക്കുന്നവരെ സ്നേഹിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക എന്നത്.

*2011 സെപ്റ്റം. 18*

## അന്ത്യന്യായവിധിക്കായി ഒരുങ്ങുക

*(മർക്കോ. 13:28-37)*

വി. മർക്കോസിന്റെ സുവിശേഷം പതിമൂന്നാം അദ്ധ്യായം മുഴുവൻ അന്ത്യകാലത്തെപ്പറ്റിയുള്ള യേശുവിന്റെ വചനങ്ങളാണ്. Olivet Discourse എന്നറിയപ്പെടുന്ന അന്ത്യകാലത്തെക്കുറിച്ചുള്ള യേശുവിന്റെ ഈ പ്രസംഗം മത്തായി ശ്ലീഹായും ലൂക്കോസ് ഏവൻഗേലിസ്ഥനും രേഖപ്പെടുത്തുന്നുണ്ട്. (മത്താ 24; ലൂക്കോ 21). യേരുശലേം ദേവാലയത്തെപ്പറ്റിയുള്ള കർത്താവിന്റെ ഒരു പരാമർശത്തെ കേന്ദ്രീകരിച്ച് ശിഷ്യന്മാർ അന്ത്യകാലത്തിന്റെ സൂചനകളെപ്പറ്റി തങ്ങളുടെ ഗുരുവിനോട് ചോദിക്കുന്നു. യുദ്ധങ്ങളും, ക്രിസ്തീയ വിശ്വാസികളുടെ പീഢനവും, മശിഹാ എന്നു സ്വയം പറഞ്ഞ് വരുന്ന വ്യാജരക്ഷകരുടെ പ്രവർത്തനവും ഒക്കെപ്പറഞ്ഞ ശേഷം യേശു മനുഷ്യപുത്രന്റെ ആഗമനത്തെയും അന്ത്യന്യായവിധിയെയും പറ്റി പറയുന്നു. ഇപ്പറഞ്ഞകാര്യങ്ങളൊക്കെ വിശദീകരിക്കുന്ന കൂട്ടത്തിൽ തന്റെ പതിവുശൈലിയിൽ യേശു ഒരു ഉപമ പറയുന്നതിൽ തുടങ്ങുന്നു ഇന്നത്തെ വേദവായന.

അന്ത്യകാലത്തെക്കുറിക്കുവാൻ യേശു ഉപയോഗിക്കുന്ന ഉപമ ഒരു അത്തിവൃക്ഷത്തിന്റെതാണ്. പാലസ്തീനിലെ മറ്റു വൃക്ഷങ്ങളിൽനിന്നും വ്യത്യസ്തമായി അത്തിവൃക്ഷത്തിന് ഒരു സ്വഭാവമുണ്ടായിരുന്നു. ശീതകാലത്ത് ഇതിന്റെ ഇലകളെല്ലാം പൊഴിയുകയും വസന്തകാലത്ത് നിറയെ ഇലകളുമായി നിൽക്കുകയും ചെയ്യും. ഇവ രണ്ടിനുമിടയിലുള്ള ഗ്രീഷ്മകാലത്താണ് ഇലകൾ മുളച്ചുതുടങ്ങുന്നത്. ഇതുവളരെ ചെറിയ ഒരു കാലഘട്ടമായിരുന്നെങ്കിലും ആളുകളിൽ ശീതകാലം പോയി ഇനി ഇലകളുടെയും പുഷ്പങ്ങളുടെയും കാലം ഉടൻവരും എന്ന പ്രത്യാശ നൽകിയിരുന്നു. ഈ സാദൃശ്യത്തിലൂന്നിയാണ് യേശു അന്ത്യകാലത്തെപ്പറ്റി ശിഷ്യന്മാരെ പഠിപ്പിച്ചത്. നിങ്ങളും ഇതു കാണുമ്പോൾ എന്നു പറയുന്നത് ഇതേ അദ്ധ്യായത്തിന്റെ തുടക്കത്തിൽ പറയുന്ന പീഢനത്തെയും, വ്യാജമശിഹാമാരുടെ ആഗമനത്തെയും കുറിച്ചൊക്കെയാണ്. യേശുവിന്റെ പരസ്യശുശ്രൂഷതന്നെ യുഗാന്ത്യത്തിന്റെ തുടക്കംകുറിക്കുന്നതാണെന്നും ഒരു വ്യഖ്യാനമുണ്ട്. ദൈവപുത്രന്റെ മനുഷ്യാവതാരത്തിൽ തുടങ്ങുന്നതാണ് യുഗാന്ത്യമെന്നും അതിന്റെ പരിസമാപ്തി കർത്താവിന്റെ രണ്ടാമത്തെ വരവിലും അന്ത്യന്യായ വിധിയിലുമായിരിക്കും എന്നും ധരിക്കുന്നതിൽ അപകാതയുണ്ട് എന്നു തോന്നുന്നില്ല. ആകാശവും ഭൂമിയും ഒഴിഞ്ഞുപോയാലും മായാത്തതാണ് കർത്താവിന്റെ വചനമെന്നുള്ളതും അടിവരയിട്ട് പഠിക്കേണ്ടതാണ്. ഇതൊക്കെപ്പറയുന്നതിനിടയിലും അന്ത്യന്യായവിധിയുടെ യഥാർത്ഥ സമയം പിതാവാം ദൈവമാണ് നിശ്ചയിക്കുന്നത് എന്ന് യേശു പറയുന്നത് ശ്രദ്ധേയമാണ്. യഹോവ മാത്രം അറിയുന്ന ഒരു ദിവസം വരും എന്ന് സഖറിയാ പ്രവചനത്തിലും നാം വായിക്കുന്നു (സഖ. 14:7). എന്നാൽ അത്തിയില തളിർക്കുന്ന ഹ്രസ്വകാലം തിരിച്ചറിയുന്നതിലും അന്ത്യകാലത്തെപ്പറ്റി ലോകത്തിന് സൂചന നൽകുന്നതിലും സഭയ്ക്ക് ഒരു ദൗത്യമുണ്ടെന്നുള്ളതാണ് കർത്താവിന്റെ വാക്കുകളിലെ സൂചന.

അങ്ങനെ ഇപ്പോൾ സ്വർഗ്ഗത്തിൽ വാഴ്ചകൾക്കും അധികാരങ്ങൾക്കും ദൈവത്തിന്റെ ബഹുവിധമായ ജ്ഞാനം, അവൻ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിവർത്തിച്ച അനാദിനിർണയ പ്രകാരം സഭ മുഖാന്തിരം അറിയായ്‌വരുന്നു എന്ന് പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നത് ഇവിടെ പ്രസക്തമാണ് (എഫെ. 3:10). സൃഷ്ടിയെ മുഴുവനും പുതുതാക്കുന്ന കർത്താവിന്റെ ദിവസം പഴയനിയമത്തിലുടനീളം പരാമർശിക്കപ്പെടുന്ന ഒന്നാണ്. അത് പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടെയും ദിവസമാണ്. സകലജാതികളും ദൈവതിരുമുമ്പാകെ വണങ്ങുന്ന ആ ദിവസത്തിലേക്ക് മനുഷ്യജാതിയെ ഒരുക്കുന്നതിനാണ് കർത്താവ് സഭയെ സ്ഥാപിച്ചിരിക്കുന്നത്. മനുഷ്യരെ പാപത്തിൽനിന്നും മാനസാന്തരത്തിലേക്കും തിന്മപ്പെട്ടവന്റെ കൈയ്യിൽനിന്നും ജീവിക്കുന്ന ദൈവത്തിങ്കലേക്കും തിരിച്ചുവിടുന്നത് സഭയുടെ പ്രഥമ ദൗത്യമാവണം. സഭയുടെ സുവിശേഷപ്രവർത്തനത്തിൽ അന്ത്യകാലത്തെപ്പറ്റിയുള്ള സൂചനകൾ നൽകേണ്ടത് അത്യാ

വശ്യമാണ്. അരനൂറ്റാണ്ടു മുൻപുള്ള ക്രിസ്തീയ പ്രസംഗങ്ങളിൽ കർത്താവിന്റെ രണ്ടാം വരവിനെപ്പറ്റിയും ന്യായവിധിയെപ്പറ്റിയുമുള്ള പരാമർശങ്ങൾ വളരെയുണ്ടായിരുന്നു. സ്വർഗ്ഗത്തെയും നരകത്തെയും പറ്റിയുള്ള വിവരങ്ങളും ധാരാളമായിരുന്നു അക്കാലത്ത്. എന്നാൽ ഇന്ന് സഭകളെല്ലാം മനുഷ്യരെ പഠിപ്പിക്കുന്നത് ഈ ലോകത്തിലെ ജീവിതം എങ്ങനെ സമൃദ്ധിയുള്ളതും, വേദനയില്ലാത്തതുമാക്കാം എന്നതാണ്. രോഗശാന്തിയെപ്പറ്റി പറയുന്നതാണ് ഇന്നത്തെ ധ്യാനസമ്മേളനങ്ങളെല്ലാം. അന്ത്യകാലത്തെപ്പറ്റി സഭയിൽ വ്യക്തമായ ഒരു വിശ്വാസമുണ്ടോയെന്നുപോലും സംശയിക്കത്തക്കവിധത്തിലുള്ളതാണ് ഇന്നത്തെ പ്രസംഗങ്ങളെല്ലാം. സമൃദ്ധിയുടെ സുവിശേഷം (Prosperity Gospel) പ്രസംഗിക്കുന്നിടത്താണ് ഇന്ന് ജനങ്ങൾ തിങ്ങിക്കൂടുന്നതും. ഇവിടെയാണ് യേശുവിന്റെ ഉപദേശത്തിന്റെ പ്രസക്തി.

അന്ത്യന്യായവിധികളെപ്പറ്റി പറയുന്ന യേശു തന്റെ ശിഷ്യന്മാരിൽനിന്നും ആവശ്യപ്പെടുന്നത് രണ്ട് സുപ്രധാനകാര്യങ്ങളാണ്. ഒന്നാമത്, അവർ കാലങ്ങളെയും സമയങ്ങളെയും സൂക്ഷ്മനയനങ്ങളോടെ വീക്ഷിക്കേണ്ടവരാണ്. നമുക്കുചുറ്റും നടക്കുന്ന കാര്യങ്ങളിലൂടെ ദൈവനീതിയെപ്പറ്റിയും അന്ത്യകാലത്തെപ്പറ്റിയും പഠിക്കുവാൻ യേശു കല്പിക്കുകയാണ്. കാലഘട്ടത്തിന്റെ സൂചനകളെ നന്നായി തിരിച്ചറിഞ്ഞ് മനുഷ്യരെ പാപത്തിൽനിന്നും അകറ്റിനിർത്തുവാൻ പഠിപ്പിക്കേണ്ടത് സഭയുടെ ദൗത്യമാണ്. പഴയനിയമപിതാക്കന്മാരും പ്രവാചകന്മാരുമൊക്കെ തങ്ങളുടെ കാലഘട്ടങ്ങളിലെ യുദ്ധങ്ങളും, പ്രകൃതിക്ഷോഭങ്ങളും, കാലാവസ്ഥയിൽ വരുന്ന ഭീകരമാറ്റങ്ങളുംകണ്ട് ദൈവവചനം തിരിച്ചറിഞ്ഞവരാണ്. അതായിരുന്നു അവരുടെ ജീവിതവിജയം. താല്ക്കാലിക ലാഭങ്ങൾക്കുവേണ്ടി അധികാരസ്ഥാനത്തിരിക്കുന്നവരെ പ്രീണിപ്പിച്ചവരെയൊക്കെ കള്ളപ്രവാചകന്മാർ എന്നാണ് പഴയനിയമത്തിൽ പറയുന്നത്. ദൈവദാസന്മാരും, യഹോവയുടെ പ്രവാചകന്മാരും ദൈവവചനത്തെ കലർപ്പില്ലാതെ പ്രസംഗിച്ചവരും തങ്ങളുടെ ജീവനെതന്നെ ബലികഴിച്ചവരുമാണ്. ഇന്നത്തെ സഭയിലും ഈ പ്രവാചകദൗത്യം ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. താല്ക്കാലികലാഭത്തിനുവേണ്ടി സാഹചര്യങ്ങളുമായി പൊരുത്തപ്പെടുമ്പോൾ സഭ അതിന്റെ ദൗത്യത്തിൽനിന്നകന്നു പോവുകയും ദൈവപുരുഷന്മാർ തങ്ങളെ ഏൽപ്പിച്ചജോലി മറന്നുപോവുകയും ചെയ്യുന്നു.

പുരാതനസഭയിലെ പിതാക്കന്മരായ അഗ്സ്തീനോസും, സ്വർണനാവുകാരനായ ഈവാനിയോസും അന്ത്യാകാലത്തെപ്പറ്റി പറയുന്നുണ്ട്. ഈവാനിയോസിന്റെ 79-ാം പ്രസംഗത്തിൽ മത്തായിയുടെ സുവിശേഷത്തിന്റെ 25-ാം അദ്ധ്യാത്തിലുന്നിയാണ് ഭീകരമായ അന്ത്യന്യായവിധിയെപ്പറ്റി പറയുന്നത്. അവിടെ വിവരിക്കുന്ന രീതിയിൽ മനുഷ്യപുത്രൻ തന്റെ തേജസ്സിൽവന്ന് സകലജാതികളെയും അവന്റെ മുമ്പിൽ കൂട്ടിവരുത്തി ഒരിടയൻ ചെമ്മരിയാടുകളെയും കോലാടുകളെയും വേർതിരിക്കുന്നതുപോലെ വേർതിരിക്കും എന്നു പറയുന്നു അവിടെ (മത്താ 25:31-46). വിശക്കുകയും, ദാഹിക്കുകയും, നഗ്നനാവുകയും, തടവിൽ കിടക്കുകയും ചെയ്ത കർത്താവിനെ തങ്ങൾ ശുശ്രൂഷിച്ചില്ലേ എന്നു കേട്ട നീതിമാന്മാരോട് മനുഷ്യപുത്രൻ അരുളിചെയ്യുന്നത് ഈ ഏറ്റവും ചെറിയവരിൽ ഒരുത്തന് നിങ്ങൾ ചെയ്യാത്തേടത്തോളമെല്ലാം എനിക്ക് ആകുന്നു ചെയ്യാഞ്ഞത് എന്നു ഞാൻ സത്യമായിട്ട് നിങ്ങളോടുപറയുന്നു (മത്താ 25:45) എന്നാണ്. ചുരുക്കത്തിൽ, ദൈവത്തെ നാം കാണേണ്ടത് ദരിദ്രനും, പീഡിതരുമായ മനുഷ്യരുടെ ഉള്ളിൽതന്നെയാണ്. അങ്ങനെ ദർശിക്കുന്നവർ അന്ത്യന്യായവിധിയെപ്പറ്റി ബോധമുള്ളവരാണ്.

അന്ത്യകാലത്തെപ്പറ്റിപ്പറയുന്ന യേശു ശിഷ്യന്മാരിൽനിന്നും ആവശ്യപ്പെടുന്ന രണ്ടാമത്തെ സംഗതി ഉണർന്നും പ്രാർത്ഥിച്ചുകൊണ്ടിരിപ്പീൻ എന്നാണ്. (മത്താ 13:33). പുത്രൻപോലും അറിയാത്ത ആ ദിവസം എപ്പോൾ വരും എന്ന് നോക്കി പാർത്തിരിക്കുന്നവരെ തന്റെ യജമാനനെ പ്രതീക്ഷിച്ച് സന്ധ്യയ്ക്കും, അർദ്ധരാത്രിയ്ക്കും, പുലർച്ചയ്ക്കുമൊക്കെ ഉണർന്നിരിക്കുന്ന ദാസനോട് യേശു ഉപമിച്ചിരിക്കുന്നത്. നമ്മുടെ ജീവിതംമുഴിവൻ ഉണർവ്വിന്റെയും പ്രാർത്ഥനയുടെയും അവസരങ്ങളുണ്ടാവണം. ഈ ലോകത്തിന്റെ മോഹിപ്പിക്കുന്ന സംഗതികളിൽ മയങ്ങിപ്പോകാതെ എപ്പോഴും തങ്ങളുടെ വിളിയെ സംബന്ധിച്ചു ബോധമുള്ളവരെയാണ് ഉണർന്നിരിക്കുന്നവർ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. ഇവിടെ പ്രാർത്ഥന എന്നത് തങ്ങളുടെ ആവശ്യങ്ങൾ മാത്രം നിരത്തിവയ്ക്കുന്ന ഒന്നായിട്ടല്ല, മറിച്ച് ദൈവവുമായി നിരന്തരമായ സംസർഗ്ഗം പുലർത്തുന്ന അനുഭവമായിട്ടും വേണം മനസ്സിലാക്കുവാൻ. വീട്ടിലാണെങ്കിലും, നിരത്തിലാണെങ്കിലും, ജനക്കൂട്ടത്തിനിടയിലായാലും, ബന്ധമോ പരിചയമോ ഇല്ലാത്തവരുടെ നടുവിൽ ഏകനായി ഇരുന്നാലും താൻ ദൈവമുമ്പാകെയാണ് ജീവിക്കുന്നത് എന്ന് ബോധ്യമുള്ളവരാണ് ന്യായവിധിയിൽ സ്വീകാര്യമുള്ളവരായിത്തീരുന്നത്.

***2011 സെപ്റ്റം. 25***

## ആത്മീയ രംഗത്തെ കപടവേഷധാരികളെ സൂക്ഷിക്കുക

***(മത്തായി 16:5-12)***

യേശുവിന്റെ പരസ്യശുശ്രൂഷാകാലത്ത് തന്നെ വിടാതെ പിൻതുടരുകയും കുടുക്കുചോദ്യങ്ങളിലൂടെ കുഴപ്പങ്ങൾ സൃഷ്ടിക്കുവാൻ ശ്രമിച്ച രണ്ടുകൂട്ടരായിരുന്നു യഹൂദമതത്തിലെ പരീശന്മാരും, സാദൂക്യരും. താൻ ദൈവപുത്രനാണെന്ന് തെളിയിക്കുന്ന ഒരു അടയാളം ആവശ്യപ്പെട്ട് ഇക്കൂട്ടർ അടുത്തുവന്നപ്പോൾ യേശു അവരെ ചില ഉത്തരങ്ങൾ നൽകി പറഞ്ഞയച്ചശേഷം ശിഷ്യന്മാരോട് അരുളിചെയ്യുന്ന ഭാഗമാണ് ഇന്നത്തെ വേദവായന. വി. മർക്കോസിന്റെ സുവിശേഷത്തിൽ ഈ രണ്ടു ഭാഗങ്ങളും എട്ടാമദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. (മർക്കോ 8:11-21). തടാകത്തിന്റെ അക്കരയിലേക്ക് യാത്രചെയ്യുന്ന ശിഷ്യന്മാർ തങ്ങൾക്കാവശ്യമുള്ള അപ്പം കൈയ്യിൽ കരുതാത്തവേളയിലാണ് കർത്താവ് അവരോട് പുളിച്ച മാവിനെ സൂക്ഷിച്ചുകൊള്ളുവാൻ പറയുന്നത്. മർക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതനുസരിച്ച് അവരുടെ കൈയ്യിൽ ഒരപ്പം ഉണ്ട് എങ്കിലും (മർക്കോ 8:14) നമ്മുടെ വായനയിൽ അവർ വെറുകൈയായിട്ടാണ് വന്നിരിക്കുന്നത്. യേശു പറയുന്നത് പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവിനെ സൂക്ഷിക്കുവാനാണ്. മർക്കോസിന്റെ സുവിശേഷത്തിൽ ഒരു ചെറിയ വ്യത്യാസമുണ്ട് ഈ വാചകത്തിൽ : പരീശന്മാരുടെയും ഹെരോദാവിന്റെയും പുളിച്ച മാവിനെപ്പറ്റിയാണിവിടെ പറയുന്നത് (മർക്കോ 8:15). എന്തായിരുന്നാലും ശിഷ്യന്മാർ പെട്ടെന്ന് ചിന്തിച്ച് അവർക്കാവശ്യമുള്ള ഭക്ഷണം കരുതാത്തതായിരിക്കാം യേശുവിനെ പ്രകോപിപ്പിച്ചത് എന്നാണ്.

ഇതിനു മറുപടിയായി യേശു ചില മുൻകാലയനുഭവങ്ങൾ അവരോടു പറയുകയാണ്. അഞ്ചപ്പംകൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിച്ചതും (മത്താ 14:13-21) ഏഴപ്പംകൊണ്ട് നാലായിരംത്തെ തൃപ്തിപ്പെടുത്തിയതും (മത്താ 15:32-39) അവരുടെ സ്മരണയിൽ കൊണ്ടുവന്നയേശു അവരുടെ തിരിച്ചറിവില്ലായ്മയിൽ ഖേദം പ്രകടിപ്പിക്കുകയാണ് ചെയ്തത്. ശിഷ്യന്മാരുടെയിടയിലെ ഈ സ്വഭാവം - കാര്യങ്ങൾ യേശു ഉദ്ദേശിക്കുന്ന വിധം മനസ്സിലാകാത്തത് - യേശുവിനെ പലപ്പോഴും അതിശയിപ്പിച്ചിട്ടുണ്ട്. തന്റെ കൂടെ രാപകലില്ലാത യാത്രചെയ്യുകയും, ദൈവരാജ്യത്തിന്റെ സുവിശേഷവുമായി അദ്ധ്വാനിക്കുകയും ചെയ്ത ശിഷ്യന്മാർ തന്റെ ഉപദേശത്തിന്റെ പൊരുൾ തിരിച്ചറിയാത്തത് അവരിപ്പോഴും ലൗകികകാര്യങ്ങളിൽനിന്നും വിമുക്തരായിട്ടില്ല എന്നതിന്റെ തെളിവാണ്. യേശു അവരുടെ ഭക്ഷണത്തെപ്പറ്റിയല്ല, മറിച്ച് പരീശന്മാരുടെയും സാദൂക്യരുടെയും ദുഷിച്ച ഉപദശങ്ങളെ സൂക്ഷിച്ചുകൊണ്ടുവരാൻ അവർക്ക് മുന്നറിയിപ്പ് നൽകുകയാണ് ചെയ്യുന്നത്.

യഹൂദസമൂഹത്തിലെ പ്രബലരായ രണ്ടു കൂട്ടമാളുകളായിരുന്നു പരീശന്മാരും. സാദൂക്യരും. പരീശന്മാർ ന്യായപ്രമാണത്തെ പഠിപ്പിക്കുകയും, വ്യാഖ്യാനിക്കു

കയും ചെയ്തവരായിരുന്നു. ഇവർ പൗരോഹിത്യ വൃന്ദത്തിലുൾപ്പെട്ടവരായിരുന്നില്ലായെങ്കിലും യരുശലേമിന് വെളിയിൽ, പ്രത്യേകിച്ചും ഗലീലാപ്രദേശങ്ങലിൽ ജനത്തിനിടയിൽ വലിയ സ്വാധീനമുള്ളവരായിരുന്നു. ഇവരുടെ ഇടയിലെ ഗുരുക്കന്മരാണ് റബ്ബീമാർ എന്നറിയപ്പെട്ടിരുന്നത്. ന്യായപ്രമാണത്തെ പകർത്തിയെഴുതിയവരെ ശാസ്ത്രിമാർ (Scribes) എന്നു വിളിച്ചിരുന്നു. തങ്ങളുടെ ശിഷ്യന്മാരെ ന്യായപ്രമാണതത്വങ്ങൾ പഠിപ്പിക്കുകയും, പഠനം പൂർത്തിയാക്കുന്നവർക്ക് കൈവയ്പുശുശ്രൂഷയിലൂടെ (ordination) റബ്ബിസ്ഥാന നൽകുകയും ചെയ്ത ഇക്കൂട്ടർ അവരുടെ വേഷവിധാനങ്ങളിൽ തല്പരരും, സ്ഥാനമാനങ്ങൾ നേടിയെടുക്കുന്നതിൽ സമർത്ഥരുമായിരുന്നു. BC 67 മുതൽ AD 70 വരെയുള്ള പാലസ്തീനിലെ രാഷ്ട്രീയ കാര്യങ്ങളിലും ഇവർക്ക് വലിയ സ്വാധീനമുണ്ടായിരുന്നു. ചുരുക്കത്തിൽ ഇവർ വിചാരിച്ചാൽ ഒരുവ്യക്തിയെ ഉയർത്തിക്കാട്ടുവാനും അതു പോലെതന്നെ നിലത്തിടുവാനും സാധിച്ചിരുന്ന ഒരു കാലഘട്ടിലാണ് യേശുവും ശിഷ്യന്മാരും ജീവിച്ചിരുന്നത് എന്നതുകൊണ്ട് യേശുവിന്റെ ഉപദേശങ്ങളിൽ പലപ്പോഴും ഇവർ വിമർശനവിധേയരായിരുന്നു. ഇവർക്കെതിരായ യേശുവിന്റെ കഠിനമായ വാക്കുകൾ വി. മത്തായി ശ്ലീഹാ തന്റെ സുവിശേഷത്തിന്റെ 23-ാം അദ്ധ്യായത്തിൽ വിവരിച്ചു പറയുന്നുണ്ട്.

സാദൂക്യരാവട്ടെ പുരോഹിത ശ്രേണിയിൽപ്പെട്ടവരായിരുന്നു സാദോക് എന്ന പുരോഹിതന്റെ പിൻതുടർച്ചകാരണമാണ് സാദൂക്യർ എന്ന പേർ ഇവർക്ക് ലഭിച്ചിരിക്കുന്നത്. ഇവരുടെ പ്രവർത്തനം യരുശലേമിൽ പരിമിതപ്പെട്ടിരുന്നു. ദേവാലയത്തിലെ പരിസരങ്ങളിൽ മുഴുവൻ സമയവും ചിലവഴിച്ച ഇക്കൂട്ടർ യാഗങ്ങൾക്കും, ധൂപാർപ്പണത്തിനും, മറ്റ് ആരാധനകൾക്കും നേതൃത്വം നൽകിയവരായിരുന്നു. യേശുവിന്റെ ആഗമനം ഇവർക്കല്പം തലവേദന ഉളവാക്കി. കാരണം പലപ്പോഴും പെരുന്നാളുകൾക്ക് വന്നിരുന്ന ജനക്കൂട്ടം യേശുവിനെ കേൾക്കുവാൻ തടിച്ചുകൂടുകയും യേശു അവരോട് അന്നത്തെ ആരാധനയിലെ വൈകൃതങ്ങൾ ചൂണ്ടിക്കാട്ടുകയും ചെയ്തു എന്നു മാത്രമല്ല, ഒരിക്കൽ ചമ്മട്ടി കൊണ്ട് ദേവാലയത്തിൽ വില്ക്കുകയും വാങ്ങുകയും ചെയ്തവരെ ഓടിച്ചു വിടുകയും ചെയ്തു. യേശുവിന്റെ അഭിപ്രായത്തിൽ ഇവർ നടത്തിയിരുന്നത് ദൈവഹിതപ്രകാരമുള്ള ആരാധനയായിരുന്നില്ല. മറിച്ച് ഒന്നുമറിയാത്ത, എന്നു പറഞ്ഞാൽ ദൈവശാസ്ത്രം എന്തെന്നുതിരിച്ചറിയുവാൻ ശേഷിയില്ലാത്ത, ജനങ്ങളെ ചില ചെപ്പടിവിദ്യകളിലൂടെ മയക്കി എടുക്കുവാനും യഥാർത്ഥ ആത്മീയജീവിതത്തിൽനിന്നും വഴിതിരിച്ചുവിട്ട് തങ്ങളുടെ സ്വത്തും സമ്പാദ്യവും വർദ്ധിപ്പിക്കുവാനും ശ്രമിച്ച സാദൂക്യരെയും, ന്യായപ്രമാണത്തെ തങ്ങളുടെ ഇഷ്ടമനുസരിച്ച്

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ

അൽവാറീസ് മാർ യൂലിയോസ്
പിഞ്ചിം സെ. മേരീസ് പള്ളി,
ഗോവ)

ഫീലിപ്പോസ് മാർ തെയോഫിലോസ്
14-ാം ഓർമ്മ (13-09-2011)
(ആലുവ തൃക്കുന്നത്തു സെമിനാരി)

പ. ബസേലിയോസ് എൽദോ
കാതോലിക്കാ ബാവാ
326-ാം ഓർമ്മ (3-10-2011)
(കോതമംഗലം ചെറിയപള്ളി)

വ്യാഖ്യാനിച്ച് ജനത്തെ നിയമങ്ങളുടെ ചട്ടക്കൂടിനുള്ളിൽ ബന്ധിച്ചിടുവാൻ ശ്രമിച്ച പരീശന്മാരും ശാസ്ത്രിമാരും യേശുവിന്റെ കഠിനമായ വിമർശനത്തിനു വിധേയരാവുന്നു. യേശുവിന്റെ ഈ വാക്കുകൾ ഇന്നത്തെ പുരോഹിതരും, ദൈവശാസ്ത്രജ്ഞന്മാരെന്ന് സ്വയമഭിമാനിക്കുന്നവരും ശ്രദ്ധയോടെ വായിക്കേണ്ടതാണ്. എന്തൊക്കെയായിരുന്നു ഇവരുടെ ആധ്യാത്മികതയിലെ പോരായ്മകൾ?

ഒന്നാമത്, പരീശന്മാരുടെ പഠിപ്പിക്കലുകളും സാദൂക്യരുടെ ആരാധനയും പുറംകാഴ്ചകളായി അധഃപതിച്ചു എന്നതാണ് കാണുന്നത്. പുറമെ നോക്കുമ്പോൾ എല്ലാം ഭംഗിയാണ്. ഉത്സവങ്ങളും പെരുനാളുകളും ബാഹ്യമോടികളോടെ നടത്തുകയും ജനങ്ങളെ ആനന്ദിപ്പിക്കുകയും ചെയ്തു എന്നത് നിസ്തർക്കമാണ്. എന്നാൽ ഒരുവനെപ്പോലും അവ മാനസാന്തരത്തിലേക്കോ പശ്ചാത്താപത്തിലേക്കോ നയിച്ചില്ല. ദൈവശാസ്ത്രത്തിന്റെയും, ആരാധനയുടെയും യഥാർത്ഥ ലക്ഷ്യം ഒരുവനെ അനുതാപത്തിലൂടെയും, സന്മാർഗ്ഗജീവിതത്തിലൂടെയും ദൈവത്തോട് അടുപ്പിക്കുക എന്നതായിരുന്നു. ഇതു നടക്കാത്തിടത്തോളം കാലം പെരുന്നാളുകൾ വർദ്ധിച്ചിട്ട് യാതൊരു കാര്യവുമില്ല. പെരുനാളുകൾ വർദ്ധിക്കുന്നതും അവയുടെ മോടികൂട്ടുകയും ചെയ്യുന്നത് ഒരു സമൂഹത്തിന്റെ ഉയർച്ചയുടെ ലക്ഷണങ്ങളല്ല; മറിച്ച്, അധഃപതനത്തിന്റെ തുടക്കം മാത്രമാണ്.

രണ്ടാമത്തേത്, പരീശന്മാരും സാദൂക്യരും പ്രമാണങ്ങളുടെയും അനുഷ്ടാനങ്ങളുടെയും ആക്ഷരികമായ പിൻതുടർച്ചയിലാണ് ശ്രദ്ധിച്ചിരുന്നത് എന്നതാണ് യേശുവിനെ വേദനിപ്പിച്ചത്. യേശു ഇതു പറയുമ്പോൾ പരീശന്മാർ ന്യായപ്രമാണത്തിന്റെ വള്ളിപുള്ളിതെറ്റാതെ പാലിക്കുവാൻ ജനത്തെ ഉപദേശിക്കുകയും സാദൂക്യർ അനുഷ്ഠാനങ്ങൾ പുസ്തകത്തിൽ പറയുന്നതിൽനിന്നും അണുവിടതെറ്റാതെ ആചരിച്ചുവന്നിരുന്നതുമായ ഒരു കാലഘട്ടമാണെന്നോർക്കണം. ഇവിടെയാണ് യേശുവിന്റെ ഉപദേശത്തിന്റെ പ്രസക്തി. ന്യായപ്രമാണത്തിന്റെ അക്ഷരങ്ങളെയല്ല, മറിച്ച് അവയുടെ ആത്മാവിനെയാണ് യേശു ശ്രദ്ധിച്ചത്. ഗിരിപ്രഭാഷണത്തിൽ മോശൈകപ്രമാണങ്ങൾക്ക് പുതിയ വ്യാഖ്യാനം നൽകിയ യേശു ഇക്കാര്യം ഊന്നിപറയുന്നു (മത്താ 5:21-48). ആചാരമര്യാദകളിലും യേശു വലിയ ഊന്നൽനല്കുന്നതായി കാണുന്നില്ല (മത്താ 15:20-20). അക്ഷരം കൊല്ലുന്നു; ആത്മാവ് ജീവിപ്പിക്കുന്നു എന്ന പ്രമാണം ഇവിടെ പ്രസക്തമാണ്. പാരമ്പര്യങ്ങൾ ജനത്തിന്റെ തലയിലെ വലിയ ഭാരമായി ത്തീർവ്വയവസ്ഥയിലാണ് യേശു പരീശന്മാരെയും സാദൂക്യരെയും വിമർശിക്കുന്നത്. ഇന്നും നാം പാരമ്പര്യങ്ങളെ പിൻതുടരുമ്പോൾ അവ ജനത്തിന് പാലിക്കുവാൻ കഴിയാത്ത ഭാരങ്ങളായിത്തീരാതെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

മൂന്നാമത്, പരീശന്മാരിലും സാദൂക്യരിലും യേശു കണ്ട മറ്റൊരു പോരായ്മ മറ്റുള്ളവരെ വലിയ തത്വങ്ങൽ കാണിച്ച് ഭയപ്പെടുത്തുന്ന ഇക്കൂട്ടർ ഇവയൊന്നും സ്വന്തം ജീവിതത്തിൽ പാലിക്കുന്നില്ലായെന്നുള്ളതാണ്. അവർ നിങ്ങളോടുപറയുന്നതൊക്കെയും പ്രമാണിപ്പിൻ; അവരുടെ പ്രവർത്തികൾപോലെ ചെയ്യരുതെന്നും (മത്താ 23:3) എന്ന് യേശുപറയുന്നത് ഈ സാഹചര്യത്തിലാണ്. അവരുടെ പ്രവർത്തികളെല്ലാം ജനത്തെകാണിക്കേണ്ടതിനും അവരെ സംഭ്രമിപ്പിക്കുന്നതിനും വേണ്ടിയുള്ളതായിരുന്നു. യഥാർത്ഥമായ ജീവിതനിഷ്ഠയുള്ളവർ വലിയ പ്രസംഗകരായിരിക്കണമെന്നു നിർബന്ധമില്ല. ഇങ്ങനെയുള്ളവരുടെ ജീവിതംകണ്ട് ജനങ്ങൾ പഠിച്ചുകൊള്ളും. വാക്കുകളും പ്രവർത്ത

നവും ഒത്തുചേർന്നു പോകുന്നില്ലായെങ്കിൽ ആത്മീയനേതാക്കന്മാർ കെട്ടുകാഴ്ചകളായി അധഃപതിക്കും. പൊതുസമൂഹത്തിലും, വാർത്താമാദ്ധ്യമങ്ങളിലും അവർ നിറഞ്ഞുനിന്നേക്കാം. പക്ഷെ ഒരുവന്റെയും ഹൃദയത്തിൽ അവർക്ക് സ്ഥാനം ലഭിക്കില്ല. അവരുടെ ജീവിതം അടുത്തറിയുന്നവർ ദൈവത്തിൽനിന്നകന്നുപോകുവാനാണ് സാധ്യത. ആയതിനാൽ നമ്മുടെ ദൈവശാസ്ത്രവും, ആരാധനകളും യേശു പറഞ്ഞതനുസരിച്ചാകുവാൻ നാം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

### ഒക്ടോ. 2
## ശാബത്തിന്റെ കർത്താവും അതിന്റെ ഉടമകളും
*(മർക്കോ. 2:23 – 28)*

യഹൂദമതനേതാക്കന്മാർ യേശുവിനെ പരസ്യമായി എതിർക്കുന്നതിനെപ്പറ്റിയുള്ള വിവരങ്ങൾ വി. മർക്കോസ് തന്റെ സുവിശേഷത്തിന്റെ തുടക്കത്തിൽതന്നെ അവതരിപ്പിച്ചിരിക്കുകയാണ്. മറ്റു സുവിശേഷങ്ങളിലൊക്കെ യേശുവിനെതിരായുള്ള ഗൂഢാലോചന പരസ്യശുശ്രൂഷയുടെ അവസാന നാളുകളിലാണെന്നുള്ള ധാരണയാണ് നമുക്ക് നൽകുന്നത്. എന്നാലിവിടെയാകട്ടെ തുടക്കം മുതലെ എതിർപ്പുകളും സംഘർഷങ്ങളുമാണ്. രണ്ടാമദ്ധ്യാത്തിൽതന്നെ ഇത്തരത്തിലുള്ള പലയവസരങ്ങളും കാണുന്നു. പക്ഷവാതരോഗിയുടെ പാപങ്ങൾ മോചിപ്പിച്ചതും, ചുങ്കക്കാരോടും പാപികളോടുംകൂടി ഭക്ഷണം കഴിച്ചതും, തന്റെ ശിഷ്യന്മാർ യോഹന്നാന്റെ ശിഷ്യന്മാരെപ്പോലെ ഉപവസിക്കാത്തതുമൊക്കെ പരീശന്മാരെ പ്രകോപിപ്പിക്കുകയാണ് ചെയ്യുന്നത്. (മർക്കോ. 2:1-22). അതിനെ തുടർന്നാണ് ശാബതിനെചൊല്ലിയുള്ള വിവാദം. ശാബത്തിൽ കർതൃശിഷ്യന്മാർ പതിർപറിച്ചു തിന്നുന്നതിനെപ്പറ്റിയാണല്ലോ ഇന്നത്തെ വായന. അടുത്തതായി നാം കാണുന്നത് ശാബത്തിൽ ഒരുവനെ സുഖപ്പെടുത്തുന്നതിനെചൊല്ലിയുള്ള തർക്കമാണ് (മർക്കോ 3:1-6). ഇപ്പറഞ്ഞ അഞ്ചു അനുഭവങ്ങളിലുംകൂടി യേശുതന്റെ ശുശ്രൂഷയുടെ വൈവിധ്യം വെളിവാക്കുകയാണ് ചെയ്യുന്നത്. പരീശന്മാരുടെ ദൈവശാസ്ത്രത്തിൽനിന്നും, പാരമ്പര്യങ്ങളെ ചൊല്ലിയുള്ള യാന്ത്രികമായ അനുഷ്ഠാനങ്ങളെയും ചോദ്യം ചെയ്ത യേശുതമ്പുരാൻ ശാബതിനെപ്പറ്റി എന്താണ് പറയുന്നത് എന്നു നമുക്ക് ശ്രദ്ധിക്കാം.

ശാബത് എന്ന എബ്രായപദം സൃഷ്ടിയെപ്പറ്റി വിവരിച്ചിരിക്കുന്ന ഉല്പത്തി പുസ്തകത്തിൽതന്നെ നാം കാണുന്നു. എഴാം ദിവസം ദൈവം തന്റെ സൃഷ്ടിപ്രവർത്തനത്തിൽനിന്നും പിന്മാറി വിശ്രമിക്കുന്നതിനെയാണിവിടെ ശാബത് എന്നു പറയുന്നത് (ഉല്പ. 2:2-3). മോശയ്ക്ക് ദൈവം നൽകിയ പത്തുകല്പനകളിൽ നാലാമത്തെ കല്പനയും മനുഷ്യർ ശാബത് അനുഷ്ഠിക്കുന്നതിനെപ്പറ്റിയായിരുന്നു (പുറ. 20:8-11). ശാബതിനെ ലംഘിക്കുന്നതിന് മരണംവരെ ശിക്ഷലഭിച്ചിരുന്നു (പുറ 31:15). വെള്ളിയാഴ്ച സന്ധ്യമുതൽ തുടങ്ങുന്ന ശാബതനുഷ്ടാനം ഇന്നും യഹൂദമതത്തിൽ വളരെപ്രധാനപ്പെട്ട ഒന്നാണ്. യഹൂദന്മാരുടെ തൽമൂദിൽ ശാബതിനെ അശുദ്ധമാക്കുന്ന മുപ്പത്തിയൊൻപതു പ്രവർത്തനങ്ങളെപ്പറ്റി പറയുന്നുണ്ട്. ഇങ്ങനെയുള്ള പശ്ചാത്തലത്തിൽ വേണം നാം യേശുവിന്റെ ശിഷ്യന്മാർ ശാബതിൽ വയലിൽകൂടി നടക്കുമ്പോൾ കതിർപറിച്ചുതിന്നതിനെപ്പറ്റി ചിന്തിക്കുവാൻ. പരീശന്മാരെ ഈ സംഭവം ചൊടിപ്പിച്ചതിൽ അതിശയിക്കുവാനില്ല. എന്നാൽ യേശു തികച്ചും വ്യത്യസ്തമായ ഒരു കാഴ്ചപ്പാട് അവതരിപ്പിക്കുവാൻവേണ്ടി പഴയനിയമത്തിലെ ഒരു സംഭവം വിവരിക്കുകയാണ്. ദാവീദിന്റെ കാലത്ത് മഹാപുരോഹിതനായിരുന്ന അബിയാഥാറിനെ യേശു ഓർമ്മിപ്പിക്കുന്നു (2 ശമു 15:35). ഇദ്ദേഹത്തിന്റെ പിതാവ് അബിമേലേക്ക് നോബ് (ചീയ) എന്ന സ്ഥലത്ത് പുരോഹിതനായിരിക്കുമ്പോൾ ഒരിക്കൽ ദാവീദിനെ അവന്റെ അടുക്കൽ വന്നതുകണ്ട് ഞെട്ടിപ്പോയി. ദാവീദ് കുറെ ചെറുപ്പക്കാരുമായി ശത്രുക്കളിൽനിന്നും രക്ഷപെട്ട് അവിടെ എത്തിയതായിരുന്നു. ( 1 ശമു 21:1-6). അവർക്ക് കൊടുക്കുവാൻ ദാവീദ് അബീമേലേക്കിനോട് ഭക്ഷണം ആവശ്യപ്പെട്ടപ്പോൾ പുരോഹിതനല്ലാതെ അബിമേലേക്ക് പറയുന്നത് തന്റെ കൈയ്യിൽ ദേവാലയത്തിനുള്ളിൽ സൂക്ഷിച്ചുവച്ചിരുന്ന വിശുദ്ധമായ കാഴ്ചയപ്പം മാത്രമേ ഉള്ളൂ എന്നായിരുന്നു. ആരാധനയുടെ നിഷ്ഠയനുസരിച്ച് ഇതു ഒരുക്കമുള്ള പുരോഹിതന്മാരല്ലാചെ ആരും ഭക്ഷിക്കുവാൻ അനുവദിച്ചിരുന്നില്ല. എന്നാൽ സാഹചര്യത്തിന്റെ ഗൗരവം മനസ്സിലാക്കിയും, പുരോഹിതന്മാർ മൂന്നുദിവസമായി സ്ത്രീകളിൽ നിന്നകന്നിരിക്കയാലും, അവരുടെ കൈയിലുണ്ടായിരുന്ന യാത്രാക്കോപ്പുകൾ അശുദ്ധമായിത്തീർന്നിട്ടില്ലായിരുന്നതിനാലും അബ്യാഥാർ യുവാക്കന്മാർക്ക് കാഴ്ചയപ്പം നൽകുകയാണ് ചെയ്തത്. ഈ സംഭവത്തിലൂടെ യേശു പരീശന്മാരെ പഠിപ്പിക്കാനാഗ്രഹിച്ചത് എന്താണെന്നുള്ളതാണ് നമ്മുടെ വിഷയം. ശാബത് ദൈവം സ്ഥാപിച്ചതും വിശുദ്ധമായി ആചരിക്കേണ്ടതുമാണ്. എന്നാൽ, മനുഷ്യൻ ശാബതിന്റെ അടിമയായിത്തീരുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. ശാബതിനെ സൃഷ്ടിക്കുന്നതിനു മുൻപുതന്നെ ദൈവം മനുഷ്യനെ സൃഷ്ടിച്ചതായിട്ടാണല്ലോ ഉല്പത്തി പുസ്തകത്തിൽ നാം വായിക്കുന്നത്. മനുഷ്യന്റെ ആത്മീയ ജീവിതം നല്ലതാക്കുവാൻ വേണ്ടിയാണ് ശാബതിനെ ക്രമീകരിച്ചിരിക്കുന്നത്. എന്നാൽ യാന്ത്രികമായി ശാബതിനെ അനുഷ്ഠിക്കുന്നത് ആത്മീയതയുടെ പാപ്പരത്വമായി യേശു ചിത്രീകരിക്കുകയാണിവിടെ.മനുഷ്യൻ ശാബത്ത് നിമിത്തമല്ലേ; ശാബത്ത് മനുഷ്യൻ നിമിത്തമത്രെ ഉണ്ടായത് (മർക്കോ. 2:27). എന്നുള്ള കർതൃവചനം വളരെ അർത്ഥവത്താണ്. അതിലും പ്രധാനമാണ് അടുത്ത വാക്യം. മനുഷ്യപുത്രൻ ശബത്തിനും കർത്താവാകുന്നു എന്നാണവിടെ പറയുന്നത് (മർക്കോ 2:28). ചുരുക്കത്തിൽ, യേശുവാണ് നമുക്ക് പ്രധാനപ്പെട്ടത്; മറിച്ച് ശാബത്തോ മറ്റേതെങ്കിലും ആചാരാനുഷ്ഠാനങ്ങളോ അല്ല.

ഇന്ന് വൈദികസെമിനാരി ദിനംകൂടിയാണല്ലോ. വൈദികരെ പരിശീലിപ്പിക്കുന്ന സെമിനാരിക്കുവേണ്ടി പ്രാർത്ഥിക്കുകയും, ജനങ്ങൾ തങ്ങളുടെ വരുമാനത്തിന്റെ ഒരംശം സെമിനാരിക്കായി ദാനം നൽകുകയും ചെയ്യുന്നത് ഇന്ന് ഈ വായനയ്ക്ക് പ്രത്യേക പ്രസക്തിയുണ്ട്. യേശുവിന്റെ ശിഷ്യന്മാർക്ക് താൻ നൽകിയ ഉപദേശങ്ങളും ചുവടുപിടിച്ചാണ് വൈദികസെമിനാരി അഭ്യസനം നടക്കുന്നത്.മറ്റു മതങ്ങളിലെപ്പോലെ ഏതാനും പൂജാവിധികൾ യാന്ത്രികമായി നടത്തുക എന്നതല്ല നമ്മുടെ സഭയിലെ പുരോഹിതന്മാരുടെ ദൗത്യം. മറിച്ച്, ആചാരാനുഷ്ഠാനങ്ങളിലൂടെ ജനത്തെ ദൈവകരങ്ങളിലർപ്പിക്കുവാനും പുതിയ പുതിയ ജീവിതമാർഗ്ഗങ്ങളിലേക്ക് തിരിച്ചു വിടുവാനും ദൈവത്താൽ നിയോഗിക്കപ്പെടുന്നവരാണ് നമ്മുടെ പുരോഹിതർ. അവർ ക്രിസ്തുവിന്റെ വികാരിമാരും അദൃശ്യനായ ദൈവത്തിന്റെ ജീവിക്കുന്ന ഐക്കണുകളുമായി മാറുവാനുമായിട്ടാണ് നാം ഇന്ന് പ്രാർത്ഥിക്കേണ്ടത്. സാധാരണ ജനങ്ങളുടെ വേദനകളെ സ്പർശിക്കുവാനും, ദൈവരാജ്യത്തിന്റെ സുവിശേഷം ലോകത്തിലെക്കും പ്രസിദ്ധമായിത്തീരുവാനും ഇവരെ ദൈവം അയയ്ക്കുകയാണ്. അതുകൊണ്ട് ഇരുപതു നൂറ്റാണ്ടുകൾ പിന്നിട്ട ഈ പുരാതന സഭയ്ക്ക് ശരിയായ ദിശാബോധം നൽകത്തക്കവണ്ണം സമർപ്പണബോധവും ദർശനവുമുള്ളവരെ ഭാവി സെമിനാരി വിദ്യാർത്ഥികളായി ദൈവം തിരഞ്ഞെടുക്കുവാനും നാം പ്രാർത്ഥിക്കേണ്ടിയിരിക്കുന്നു. ■

## ചികിത്സാ സഹായം

കുമാരപുരം സെന്റ് തോമസ് ഓർത്തഡോക്സ് ഇടവക സാധു രോഗികൾക്ക് പരിമിത ധനസഹായം നൽകുന്നു. അതാതു പള്ളി വികാരിയുടെ ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങളുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കറ്റും എഴുതിയ അപേക്ഷയോടൊപ്പമുണ്ടായിരിക്കണം. 2011 നവംബർ 30-നു മുമ്പ് Fr. Varghese koshy Thundathil, Vicar, St. Thomas Orthodox Syrian Church, Kumarapuram, Medical College P.O., Thiruvananthapuram 695011 എന്ന വിലാസത്തിൽ അയയ്ക്കുക.

# We Belive



## ഹൂസോയോ (പാപമോചനം) വി. കുർബാനയുടെ മദ്ധ്യത്തിൽ നൽകുന്നത് ശരിയാണോ?

- മറിയാമ്മ മാത്യു, തിരുവല്ല

**ചോ**ദ്യത്തിന്റെ അർത്ഥം ഞാൻ മനസ്സിലാക്കുന്നതു ശരിയാണെങ്കിൽ "അല്ല" എന്നാണ് പറയുവാനുള്ളത്. കുമ്പസാരത്തിന്റെ അവസാനം പുരോഹിതൻ കുമ്പസാരിക്കുന്ന ആളിനു നൽകുന്നതാണ് പാപമോചനം അഥവാ ഹൂസോയോ. അതു ഓരോരുത്തർക്കും ഇഷ്ടമുള്ളതുപോലെ ചോദിക്കുവാനോ നൽകുവാനോ ഉള്ളതല്ല. അനുതാപിയായ വിശ്വാസി തെറ്റുകളെ ഏറ്റുപറഞ്ഞു അവയിൽ നിന്ന് വിമുക്തി പ്രാപിക്കണമെന്ന് തീരുമാനമെടുക്കുന്ന സമയത്താണ് ഹൂസോയോ സ്വീകരിക്കുന്നത്. അതിൻപ്രകാരം പാപമോചനം സ്വീകരിക്കുന്ന വ്യക്തി വി. കുർബാനയിൽ ഭയഭക്തിയോടെ ആദ്യാവസാനം പങ്കെടുക്കുകയും വി. കുർബാന അനുഭവിക്കുകയും ചെയ്യുന്നു.

എന്നാൽ ഈ അടുത്തകാലത്തായി വി. കുമ്പസാരം ഇല്ലാതെ തന്നെ ഹൂസോയോ പ്രാപിക്കുന്ന രീതി സഭയിൽ നിലവിൽ വന്നിട്ടുണ്ട്. യോഗ്യമായ രീതിയിൽ വി. കുർബാനയിൽ സംബന്ധിക്കുകയും അതനുഭവിക്കുകയും ചെയ്യണമെന്ന ബോധ്യം വിശ്വാസികളിൽ ഉളവാകുന്നതിനുവേണ്ടിയാണ് പ. പിതാക്കന്മാർ വി. കുമ്പസാരമില്ലാതെ ഹൂസോയോയും ഒക്കെ സഭയിൽ ക്രമീകരിച്ചിരിക്കുന്നത്. കുമ്പസരാമില്ലാതെ ഹൂസോയോ സ്വീകരിക്കുവാൻ ഒരുങ്ങുമ്പോഴും വിശ്വാസി അതിനെ ഗൗരവമായി കാണേണ്ടതുണ്ട്. കാനോനിക നമസ്ക്കാരങ്ങൾ തികച്ചും അനുതാപത്തിന്റെ മസുമൂറകൾ പാരായണം ചെയ്തും പാപബോധത്തോടുകൂടി ഹൂസോയോ സ്വീകരണത്തിനുവേണ്ടി മുന്നോട്ടുവരുവാൻ വിശ്വാസികൾ തയ്യാറാകേണ്ടതാണ്.

വി. കുർബാന അനുഭവിക്കുന്ന വിശ്വാസി വി. കുർബ്ബാനയിൽ ആദിയോടന്തം സംബന്ധിച്ചിരിക്കണം. വി. കുർബ്ബാന ആരംഭിക്കുന്നതിനു മുമ്പായിതന്നെ ഹൂസോയോ പ്രാപിക്കുവാൻ ശ്രദ്ധിക്കണം. ഹൂസോയോ പ്രാപിക്കുന്നതിനും വി. കുർബാന അനുഭവിക്കുന്നതിനും വേണ്ടി സഭ നൽകിയിരിക്കുന്ന എല്ലാ ഒരുക്കങ്ങളും നടത്തിയിരിക്കണം. വി. കുർബ്ബാന പരസ്യമായി ആരംഭിച്ചു കഴിഞ്ഞാൽ പിന്നീടു ഹൂസോയോ സ്വീകരിക്കുവാൻ മുന്നോട്ടു വരുന്നത് ഒട്ടുംതന്നെ ശരിയല്ല. ബഹു. വൈദികർ ഇത് പ്രത്യേകം ശ്രദ്ധിക്കേണ്ടതും വിശ്വാസികളെ ഇതിന്റെ ഗൗരവം മനസ്സിലാക്കി കൊടുക്കേണ്ടതുമാണ്. രോഗാവസ്ഥയിൽ ഉള്ളവരോ മറ്റേതെങ്കിലും തരത്തിലുള്ള ബുദ്ധിമുട്ടുകൾ ഉള്ളവരോ വി. കുർബാന അനുഭവിക്കുവാനായി ഉണ്ടെങ്കിൽ അവർക്ക് ചിലപ്പോൾ ചില പരിഗണനകൾ നൽകേണ്ടതായി വരും. എന്നാൽ അതിനെ ചൂഷണം ചെയ്യാതിരിക്കുവാൻ എല്ലാവരും ശ്രദ്ധിക്കേണ്ടതാണ്.

**- മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത.**

## നമ്മുടെ കുട്ടികൾ...

*12-ാം പേജിൽ നിന്നു തുടർച്ച...*

പ്രണയമായി നിലനിന്നാൽ വിവാഹം നടത്തി തരാമെന്നും പറയണം. കൗമാരം പഠനത്തിന്റെ കാലമാണ്. വിവാഹത്തിന്റേതല്ല. പഠനവും അതിലൂടെ അറിവും പ്രായത്താലുള്ള പക്വതയും ജീവസന്ധാരണ മാർഗ്ഗവും നേടി ഉത്തരവാദിത്വം സ്വയം ബോധ്യപ്പെടുമ്പോൾ വിവാഹമാണ്. അപ്പോഴേ ജീവിതം ആസ്വദിക്കുവാനും സാധിക്കൂ എന്നു മനസ്സിലാക്കണം. ആൺകുട്ടികൾ കൂട്ടുകാരുമായി മദ്യം രുചിച്ചു എന്നറിഞ്ഞാൽ അതിന്റെ ദോഷം പറയുന്നതിനോടൊപ്പം ഒരു മദ്യപാനിയായാൽ ഉണ്ടാവുന്ന അന്തസ്സുകേട് മാതാപിതാക്കൾക്കും കുട്ടികൾക്കും സമൂഹത്തിൽ ഇടയുണ്ടാകുവാനുള്ള അവജ്ഞ എന്നിവ ശാന്തത കൂടാതെ പറയണം. കൃത്യമായി പള്ളിയാരാധനകളിൽ സംബന്ധിക്കുവാൻ പ്രേരിപ്പിക്കണം. കൃത്യമായി ടൈംടേബിൾ ഉണ്ടാക്കണം. 8-ാം ക്ലാസ്സ് മുതൽ തന്നെ കാലത്ത് എഴുന്നേല്ക്കുമ്പോൾ മുതൽ ഉറങ്ങുന്ന സമയം വരെയുള്ള എല്ലാ കാര്യങ്ങളും സ്ക്കൂൾ ദിവസവും, അവധി ദിവസവും ഉൾപ്പെടെ ഈ ടൈംടേബിൾ പാലിക്കുവാൻ വേണ്ടിയാവണം. ആദ്യനാളുകളിൽ ഇത് പാലിക്കാൻ അവരെ സഹായിക്കണം. ഈ ദിനചര്യകളിൽ മാനസിക ഉല്ലാസത്തിനും ശാരീരിക ആരോഗ്യത്തിനുംവേണ്ടത് പ്രത്യേകം ഉൾപ്പെടുത്തുവാൻ മറക്കരുത്. മാതാപിതാക്കളും സഹോദരങ്ങളുമായി മനസ്സുതുറന്ന് സല്ലപിക്കുവാൻ കുറച്ച് സമയം നിർബന്ധമായി ഉണ്ടാകണം. കുട്ടികൾക്ക് അർഹിക്കുന്ന സൗകര്യങ്ങൾ ചെയ്തു കൊടുക്കുമ്പോൾ തന്നെ മറ്റു കുട്ടികളുടെ സൗകര്യങ്ങളുമായി താരതമ്യം ചെയ്യരുത്. വസ്ത്രധാരണം അവരവരുടെ ശരീരത്തിണങ്ങുന്നതും സന്ദർഭത്തിനനുസരിച്ചുള്ളതും മാന്യവുമാകണം. പുരുഷൻ വസ്ത്രം ധരിക്കുന്നത് ശരീരം മറയ്ക്കുവാനും സ്ത്രീ പ്രദർശിപ്പിക്കുവാനുമാണ് എന്ന നിലയിലായിട്ടുണ്ട്. ടി.വി. സിനിമ, എന്നിവയിലെ വസ്ത്ര ധാരണം ക്യാമറയ്ക്കു മുമ്പിൽ മാത്രമാണെന്ന് ഓർക്കണം. ചുരുക്കത്തിൽ അവരവരുടെ അതിർ വരമ്പുകൾ എവിടെയുണ്ടാകണം എന്ന് അവരവരവർക്കു തന്നെ ബോധ്യമുണ്ടാകണം എന്ന് മാതാപിതാക്കൾ സഹായിക്കണം.

ഒട്ടേറെ ദുർഘടങ്ങൾക്കിടയിലാണ് നാം ഇന്ന് ജീവിക്കുന്നത്. പ്രകൃതി ദുരന്തങ്ങളും നാം വരുത്തിവയ്ക്കുന്ന ദുരന്തങ്ങളും വേറെ. മാതാപിതാ ക്കളുടെ തിരുശേഷിപ്പാണ് അവരുടെ സന്തതിപരമ്പര എന്ന വസ്തുത ഓർത്ത് സംസ്ക്കാര സമ്പന്നരായി അറിവുള്ളവരായി ദൈവഭക്തിയുള്ള വരായി സത്യം, സ്നേഹം, സമഭാവന എന്നിവയുള്ള വരായി സർവ്വോപരി ഒരു നല്ല സാമൂഹ്യ ജീവിയായി അവരെ വളർത്തി വലുതാക്കാൻ ചില ത്യാഗങ്ങൾ ചെയ്തേ മതിയാവൂ. ■

Derailed

ഷാലു മാത്യു, മംഗളം



# ബാല്യത്തിന്റെ വികൃതികൾ

'പത്തുവയസുകാരൻ ഒന്നാം ക്ലാസിൽ പഠിക്കുന്ന പെൺകുഞ്ഞിനെ മാനഭംഗപ്പെടുത്താൻ ശ്രമിക്കുന്നതിനിടയിൽ കുളത്തിൽ വീണ് കുഞ്ഞു മരിച്ചു... 'പതിമൂന്നുകാരൻ നാലു വയസുകാരിയെ അതിക്രൂരമായി മാനഭംഗപ്പെടുത്തി കൊന്ന് മൃതദേഹം മരപ്പൊത്തിൽ ഒളപ്പിച്ചുവെച്ചു.ഒരു പക്ഷേ ഞെട്ടലോടെയും അതിലേറെ ഭയാശങ്കകളോടെയും ആയിരിക്കും ഒരു പക്ഷേ മാതാപിതാക്കൾ ഈ വാർത്ത വായിച്ചിരിക്കുക.ഈ വാർത്തകൾ പെരുകകയും മാദ്ധ്യമങ്ങൾ ഇതെല്ലാം ആഘോഷമാക്കി മാറ്റുകയും ചെയ്യുമ്പോൾ നാം ഓരോരുത്തരും ഓർമ്മിക്കേണ്ടത് അടുത്തത് നമ്മുടെ കുഞ്ഞിന്റെ ഊഴമായിരിക്കാമെന്നാണ് (അങ്ങനെ സംഭവിക്കാതിരിക്കട്ടെ) ഒപ്പമുള്ളവരേക്കാൾ സ്വന്തം മക്കളെ മുന്നിൽ എത്തിക്കാനുള്ള ശ്രമത്തിനിടയിൽ മക്കളെ വളർത്താൻ മറക്കുന്നതാണ് ഇന്നത്തെ ഈ ദു:സ്ഥിതിക്ക് കാരണമെന്ന് ഒറ്റ നോട്ടത്തിൽ പറയാൻ കഴിയും.കുഞ്ഞുങ്ങൾക്ക് ആവശ്യമുള്ളതും അതിലേറെയും വാങ്ങി നൽകാൻ മാതാപിതാക്കൾ തയ്യാറാണ്. ഇത് തന്നെയാണ് ഇത്തരം സംഭവങ്ങൾ ആവർത്തിക്കുന്നതിന്റെ യാഥാർഥ്യം. തിരുവനന്തപുരത്തെ ഒരു പ്രമുഖ സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന 13 വയസുകാരിയെ ബസ് ഡ്രൈവർ തട്ടിക്കൊണ്ടു പോയത് മൊബൈൽ ഫോൺ വഴി സൗഹൃദം സ്ഥാപിച്ചാണ്.പതിനായിരം രൂപ വില വരുന്ന മൊബൈൽ ഫോണാണ് പിതാവ് പെൺകുട്ടിക്ക് വാങ്ങി നൽകിയത്.ഈ ഫോണിലേക്ക് ബസ് ഡ്രൈവർ അയച്ചുകൊടുത്ത അശ്ലീല ചിത്രത്തിൽ മനം മയങ്ങിയാണ് പെൺകുട്ടി ഡ്രൈവറോടൊപ്പം നാടു വിട്ടത്. കാര്യം കഴിഞ്ഞപ്പോൾ കുട്ടിയെ ഉപേക്ഷിക്കുകയും ചെയ്തു. മാസങ്ങളായി ഇയാളും പെൺകുട്ടിയും തമ്മിൽ ഫോണിൽ കൂടി മെസേജ് അയച്ചു വരികയായിരുന്നു സ്കൂൾ ബസിൽ സ്കൂളിലേക്ക് പോകുകയും വരികയും ചെയ്തിരുന്ന എട്ടാം ക്ലാസുകാരിക്ക് മൊബൈൽ വാങ്ങി നൽകിയ മാതാപിതാക്കളാണ് ഈ സംഭവത്തിന്റെ പ്രധാന ഉത്തരവാദിയെന്ന് നിസംശയം പറയാൻ കഴിയും. കുട്ടിക്കാലം മുതലേ മാതാപിതാക്കൾ അവരോട് സ്നേഹം പ്രകടിപ്പിക്കുന്നത് മൊബൈൽ അടക്കം വാങ്ങി നൽകിയാണ്. മുലപ്പാലിന്റെ മണം മാറുന്നതിന് മുമ്പേ നമ്മൾ കുട്ടികളുടെ കയ്യിൽ മൊബൈൽ വാങ്ങി നൽകും.തന്റെ സഹപാഠി അയച്ചു തരുന്ന അശ്ലീല സന്ദേശങ്ങൾ കണ്ട് ആവേശം കൊള്ളുന്ന യുവത്വമാണ് ഇന്ന് നിലവിലുള്ളത്. കമ്പ്യൂട്ടറിൽ സെക്സ് എന്ന് ടൈപ്പ് ചെയ്താൽ കുഞ്ഞുങ്ങൾക്ക് മുന്നിൽ ഇത് വരെ കാണാത്ത കാഴ്ചകൾ, അറിയാത്ത അനുഭൂതികൾ എന്നിവ തെളിയും. ഇങ്ങനെ തെളിയുന്ന അനുഭൂതികളെ സഹപാഠികളിലൂടെയും ബന്ധുക്കളിലൂടെയും സഫലീകരിക്കാൻ ശ്രമിക്കുന്നതാണ് യുവ തലമുറയുടെ വഴിതെറ്റലിന്റെ പ്രധാന കാരണങ്ങളിലൊന്ന്.വിവര

**എട്ടാം ക്ലാസുകാരിക്ക് മൊബൈൽ വാങ്ങി നൽകിയ മാതാപിതാക്കളാണ് ഈ സംഭവത്തിന്റെ പ്രധാന ഉത്തരവാദി**

# Derailed

സാങ്കേതിക വിദ്യ ഒരു കൈകൊണ്ട് തല്ലുകയും മറു കൈകൊണ്ട് തലോടുകയും ചെയ്യുന്ന കാലമാണിത്. ഇന്റർനെറ്റ്, ബ്ലോഗ്, ഫെയ്സ് ബുക്ക്, മോർഫിംഗ് തുടങ്ങി വിശാലമായ ലോകമാണ് ഇന്നു യുവതലമുറയുടെ മുന്നിലുള്ളത്.ഇതിലൂടെ ലഭിക്കുന്ന തെറ്റായ അറിവുകൾ അവർ തെറ്റായ മാർഗത്തിലൂടെയാണ് ഉപയോഗിക്കുന്നത്.എതോ മോഹവലയത്തിലാണ് നമ്മുടെ കൗമാരക്കാരുള്ളത്. യാദൃശ്ചികമായി നമ്പർ മാറിപ്പോയെന്ന മട്ടിലെത്തുന്ന ഒരു മിസ്ഡ് കോൾ ,അപരിചിതമായ ഒരു നമ്പരിൽ നിന്നെത്തുന്ന ഒരു എസ്എം.എസ്. ഇതു മതി നമ്മുടെ കുട്ടികൾ വല വിരിച്ചു കാത്തിരിക്കുന്ന കഴുകൻമാരുടെ കെണിയിൽ പെടാൻ ജീവിതത്തിന്റെ യാഥാർത്ഥ്യങ്ങളെപ്പറ്റി ഇവരെബോധവാൻമാരാക്കാൻ മാധ്യമങ്ങൾ പോലും ശ്രമിക്കാറില്ലെന്നതാണ് യാഥാർത്ഥ്യം. മോഹവലയത്തിൽ പെടുത്തുന്ന പരസ്യങ്ങൾ, സീരിയലുകൾ എന്നിവ യാണ് മാധ്യമങ്ങൾ കൗമാരക്കാർക്ക് സമ്മാനിക്കുന്നത്.

തനിക്ക് എന്താണ് സംഭവിക്കുന്ന തെന്ന് തിരിച്ചറിയാൻ പോലും കഴിയാത്ത അവസ്ഥയിലാണ് ആൺപെൺ വ്യത്യാസമില്ലാതെ കുട്ടികൾ പീഡനത്തിനിരയാകുന്നത്. അടുത്തയിടെ ഏറെ കോളിളക്കം സൃഷ്ടിച്ച പറവൂർ, കോതമംഗലം പീഡനകേസുകൾ മനുഷ്യമനസാക്ഷിയോട് വലിയ ഒരു ചോദ്യമാണ് ഉയർത്തുന്നത്. ഈ രണ്ടു കേസിലും സ്വന്തം പിതാക്കൻമാർ തന്നെ യാണ് പീഡനത്തിന് തുടക്കം കുറിച്ചതും, പീഡകൻമാർക്ക് മുന്നിലേക്ക് പെൺകുട്ടികളെ വലിച്ചെറിഞ്ഞതും.ഞെട്ടിപ്പിക്കുന്ന മറ്റൊരു വസ്തുത അതിലൊരു പെൺ കുട്ടിയെ നൊന്തു പെറ്റു എന്നു പറയുന്ന അമ്മ തന്നെയാണ് ഈ സംഭവത്തിന് കൂട്ടുനിന്നത്. കുട്ടികളുടെ വ്യക്തിത്വം അവഗണിക്കുന്ന മാതാപിതാക്കൾ തന്നെ യാണ് കുട്ടികളെ വഴിതെറ്റിക്കു ന്നതിലെ പ്രധാന ഘടകം. കോഴിക്കോട്ടെ 'ഇംഹാൻസ്' സംസ്ഥാ നത്തെ സ്കൂൾ കുട്ടികളുടെ ഇടയിൽ നടത്തിയ സർവേയിൽ പങ്കെടുത്ത ആൺകുട്ടികളിൽ 35 ശതമാനവും പെൺകുട്ടി കളിൽ 33 ശതമാനവും ലൈംഗിക പീഡനത്തിനിരയായിട്ടുണ്ടെന്ന് സമ്മതിച്ചു. നിരന്തരമായി പീഡനത്തിനിരയാകുന്നത് കാരണമാകാം ആൺകുട്ടികളിൽ 13 ശത മാനവും പെൺകുട്ടികളിൽ ആറ് ശതമാനവും പീഡിപ്പിക്കുന്നതിൽ താല്പര്യം പ്രകടിപ്പിച്ചു. 62 ശതമാനം കുട്ടികൾക്കും ലൈംഗിക പീഡനത്തെ ക്കുറിച്ച് അറിവുണ്ട്. 87 ശതമാനം കുട്ടികളിൽ ലൈംഗിക പീഡനം കടുത്ത മാനസിക പ്രശ്നങ്ങൾക്കിടയാക്കു മെന്നാണ് കണ്ടെത്തൽ. ഇതിന് ശാശ്വത പരിഹാരം കണ്ടെത്താൻ കഴിയുക മാതാപിതാക്കൾക്ക് മാത്രമാണ്. അവർ മക്കളായി തന്നെ അവരെ വളർത്തുക. അവർ വഴി തെറ്റില്ല

ലേഖകൻ: സീനിയർ റിപ്പോർട്ടർ, മംഗളം ദിനപത്രം കോട്ടയം.



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

"ശലഭം" ഒരു രൂപാന്തരത്തിന്റെ ഓർമ്മപ്പെടുത്തലാണ് നമ്മുടെ ഉള്ളിൽ തരുക. ഏതോ മരത്തിന്റെ ശിഖരത്തിൽ പിറന്ന ഇലയുടെ അടിയിൽ പറ്റിപ്പിടിച്ച ഒരു കുഞ്ഞു മുട്ടയ്ക്ക് എന്ത് സാധ്യതയാണുള്ളത്. ചില മൗനങ്ങൾ ഭേദിക്കപ്പെടാനുള്ളതാണ് എന്ന് ഈ മുട്ടകൾ നമ്മോടു പറയുന്നാണ്ടാകണം. ചില മൗനങ്ങൾ ഭേദിക്കപ്പെടുന്നത് കടൽക്ഷോഭം പോലെ ആകുമെന്നത് യാഥാർത്ഥ്യം. മുട്ട തുറന്നൊരു പുഴുക്കുഞ്ഞു പുറത്തു വരുന്നു. തള്ളിവച്ച കണ്ണുമായി എല്ലാം വിഴുങ്ങുന്ന വിശപ്പുള്ള വായുമായി... ഒരു പുഴുവായി പറ്റിപ്പിടിച്ചതിനെ, ചേർത്തുവച്ചതിനെ, വെട്ടിത്തിന്നാണ് നാം തുടങ്ങിയത്. എത്ര തിന്നിട്ടും നമുക്കു തൃപ്തിയുണ്ടായില്ല. കണ്ണുകൾ മലർക്കെ തുറന്നിട്ടും, നമ്മുടെ കണ്ണു നിറഞ്ഞില്ല. വിചാരവും, വികാരവും ഹിമാലയം പോകുന്നതല്ലാതെ കുന്നിറങ്ങുന്നില്ല.

നാം വെട്ടിത്തിന്നുന്ന ആസക്തിയുടെ വായടയ്ക്കാതെ ആരെങ്കിലും നമ്മെ പുഴുവെന്നു വിളിക്കുന്നതു നിർത്തുമോ? പുഴുവായി ജീവിക്കുന്നതും മരിക്കുന്നതും ഹൃദയഭേദകം തന്നെ! ശലഭത്തിന്റെ ശോഭ പുഴുവിന്റെ ജീവിത ശൈലിയുടെ ശേഷിപ്പാണ്. പുഴു തേടുന്നതും തിന്നുന്നതും ശലഭത്തിന്റെ ഭംഗിയെ സ്വാധീനിക്കും. നാം നേടിയതിലും ആസ്വദിച്ചതിലും നമ്മുടെ ശോഭകെടുത്തുന്ന മാർഗ്ഗങ്ങളില്ലേ? ശോഭകെട്ടൊരു ശലഭത്തിനോടും ഒരു വെറുപ്പുള്ളതുപോലെ നമ്മുടെ ആത്മാവിലും അങ്ങനെയും ഒരന്തരം ഉണ്ടാകാമല്ലോ.

കൂട്ടിവച്ചതും, കണക്കുകൂട്ടിയതും, സ്വപ്നം കണ്ടതും, വെട്ടിപ്പിടിച്ചതും, എല്ലാം ഒരുദിനമെങ്കിലും ഒരു വിരക്തിയുടെ കൂടു നമുക്കു നൽകുന്നു. ഈ വിരക്തിയുടെ കൂട് നമുക്കൊരു പുനർവിചിന്തന സാധ്യത നൽകുകയാണ്. ഒരു കുസൃതികുട്ടി സമാധിയിലായ പുഴുവിന്റെ കൂടുപൊളിച്ചു. പുഴു പുറത്തുവന്നപ്പോൾ ഒരു വിരൂപ ജീവിയായി. നാം ചില വിശുദ്ധിയുടെ കൂടുകളിൽ സമാധിയിരിക്കുമ്പോൾ പ്രലോഭകൻ ആ കൂടുപൊളിച്ച് നമ്മുടെ രൂപം വികൃതമാക്കുന്നതിൽ നാം വിചാരപ്പെടേണ്ടതല്ലേ? നമ്മുടെ ആത്മാവ് ശോഭയുള്ള ശലഭമായി രൂപാന്തരപ്പെടുന്നത് തടയുന്നതിനെ നാം നിരോധിക്കേണ്ടതല്ലേ? ദൈവത്തിന്റെ സമയം വരെ കാക്കുന്നത് സമാധിയുടെ പൂർണ്ണതയാണ്. അതിനിപ്പറമുള്ള എല്ലാ ഇടപെടലുകളും നമ്മേ വിരൂപമാക്കും.

"ഒരമ്മയിൽ പറ്റിപ്പിടിച്ചു ഞാൻ ലോകത്തിലേക്കു വന്നു
ലോകം എന്നിൽ പറ്റിപ്പിടിച്ചു എന്നെ കീഴടക്കുവാൻ നോക്കി
ലോകത്തിൽ കാലുറപ്പിച്ച് ലോകത്തിനു മീതെ പറക്കാൻ ദൈവം പറഞ്ഞു.

സമാധികൾ നിരന്തരം കരുത്തുനേടാൻ എന്നെ തുണച്ചു
സമാധിക്കു ശേഷം എനിക്ക് ആസക്തിയുടെ കാലുകൾ നഷ്ടമായി
ലോകം വിട്ടു പറക്കുവാൻ ദൈവത്തിന്റെ ചിറകുകൾ എനിക്കു വച്ചുനീട്ടി.

അത് എനിക്കു ബലമായി.
ഞാൻ അങ്ങനെ ശോഭയുള്ള ശലഭമായി
ദൈവത്തെ എതിരേല്ക്കുന്ന .....
ശുഭ്രശോഭയുള്ള...."



*A mother holds her children's hands for a while...*

# അമ്മ മനസ്സ്

മാറാച്ചേരിൽ തോമസ് പോൾ റമ്പാച്ചൻ

ആരു പറഞ്ഞാലും അമ്മമാർ നുണ പറയാമോ? അമ്മമാരും നുണ പറയും........ അവർ അങ്ങനെയാണ്. ഈ അമ്മയെപ്പോലെ..... ഒന്നല്ല എട്ടു നുണകൾ ... ഇപ്പോഴത്തെ അമ്മമാരും പറയാൻ പഠിക്കേണ്ട നുണകൾ...

കുടുംബം മുഴുപട്ടിണിയിലായപ്പോൾ അമ്മയും കൂലിപ്പണിക്ക് പോയി തുടങ്ങി. അത്താഴത്തിന് ചോറു കോരിവച്ചിരുന്ന കുട്ടയിലെ അവസാന വറ്റും വിളമ്പിയിട്ട് അമ്മ പറഞ്ഞു - എനിക്കു വിശക്കുന്നില്ല- കഞ്ഞിവെള്ളമാണെനിക്കിഷ്ടം. - അമ്മയുടെ ആദ്യത്തെ നുണ.

സ്കൂൾ വിട്ടു വന്നപ്പോൾ ഉണ്ടാക്കിവച്ചിരുന്ന പലഹാരം മുഴുവൻ ഞാൻ തിന്നു തീർത്തപ്പോഴും അമ്മ പറഞ്ഞു -പലഹാരം എനിക്കിഷ്ടമല്ല. പേരയിൽ നല്ല പേരക്ക ഉണ്ടല്ലോ അതു ഞാൻ തിന്നോളാം.- രണ്ടാം നുണ.

സ്കൂൾ ഫീസടയ്ക്കുവാൻ പണമില്ലാത്ത സമയങ്ങളിൽ രാത്രി ഏറെ വൈകിയും അമ്മ തുന്നൽ പണി ചെയ്തു. ഒന്നുറങ്ങിയെഴുന്നേറ്റപ്പോൾ ഞാൻ അമ്മയോടു പറഞ്ഞു പോയി കിടക്കാൻ മോൻ ഉറങ്ങിക്കോളൂ ഞാൻ ഒട്ടും ക്ഷീണിച്ചിട്ടില്ല.- മൂന്നാം നുണ.

പരീക്ഷക്കു പോയ ദിവസങ്ങളിൽ അമ്മയും സ്കൂളിൽ വരുമായിരുന്നു. പരീക്ഷാ സമയം മുഴുവൻ പൊരിവെയിലത്ത് എനിക്കുവേണ്ടി കാത്തുനിന്നു. മൂന്നുമണിക്കൂർ കാത്തുനില്പിനൊടുവിൽ എന്നെ കാണുമ്പോഴുള്ള സന്തോഷമെത്രയാണ്... വാട്ടർ ബോട്ടിലിൽ അമ്മ കരുതിയ വെള്ളം എനിക്കു പകർന്നു തന്നു. അമ്മയുടെ വാടിയ മുഖം കണ്ടപ്പോൾ കുറച്ചു വെള്ളം ഞാൻ അമ്മയുടെ നേരെ നീട്ടി. മറുപടി - മോൻ കുടിച്ചോളൂ എനിക്കു ദാഹിക്കുന്നില്ല.- നാലാം നുണ

പിതാവിന്റെ മരണശേഷം കുടുംബം പുലർത്തുക ഏറെ ബുദ്ധിമുട്ടായിരുന്നു. അതുകൊണ്ടുതന്നെ രണ്ടാമതൊരു വിവാഹത്തിന് വീട്ടുകാർ അമ്മയെ നിർബ്ബന്ധിച്ചുകൊണ്ടിരുന്നു. അമ്മ പറഞ്ഞു -എനിക്ക് ഇനിയൊരു ഭർത്തൃസ്നേഹം ആവശ്യമേയില്ല- അഞ്ചാം നുണ

എനിക്കു നല്ല ജോലി കിട്ടിയ ശേഷവും അമ്മ ചന്തയിൽ പോയി പച്ചക്കറി വാങ്ങി വീടുകളിൽ എത്തിച്ചുകൊടുക്കുമായിരുന്നു. അമ്മയുടെ ആവശ്യങ്ങൾ നിറവേറ്റിയത് ഈ വരുമാനത്തിൽ നിന്നാണ്. ഞാനെപ്പോഴൊക്കെ അമ്മയ്ക്കു പണം കൊടുക്കുവാൻ ശ്രമിച്ചുവോ അപ്പോഴൊക്കെ നിരസിച്ചുകൊണ്ട് അമ്മ പറഞ്ഞു - എനിക്ക് ആവശ്യത്തിന് പണമുണ്ട്- ആറാം നുണ

പിന്നീട് വിദേശത്ത് ജോലിയായി പോയപ്പോൾ അമ്മയെ കൂടെ കൊണ്ടുവന്ന് നിർത്തണമെന്ന് ആഗ്രഹിച്ചപ്പോൾ അമ്മ പറഞ്ഞു - വിദേശജീവിതം ആസ്വദിക്കുവാൻ എനിക്കാവില്ല.- ഏഴാം നുണ

അമ്മ രോഗ കിടക്കിയിലാണെന്നറിഞ്ഞിട്ടും എനിക്ക് അവധി കിട്ടുവാൻ ഏറെ വൈകി. വലിയ ഒരു ഓപ്പറേഷനു ശേഷം മരണക്കിടക്കയിൽ കിടക്കുന്ന അമ്മയെ കണ്ടപ്പോൾ എനിക്കു സങ്കടം സഹിക്കാനായില്ല. കഠിന വേദനയിലും അത് മറച്ചുവച്ചുകൊണ്ട് അമ്മ പുഞ്ചിരിക്കുവാൻ ശ്രമിച്ചു. ഒടുവിൽ പതിഞ്ഞ ശബ്ദത്തിൽ മന്ത്രിച്ചു. -എന്റെ മോനേ നീ കരയരുത്. എനിക്ക് ലേശം പോലും വേദന അനുഭവപ്പെടുന്നില്ല.- അമ്മയുടെ എട്ടാമത്തെ നുണ... അവസാനത്തേതും...

1 – ാം ചരമ വാർഷികം

25 – 9 – 2011



# വന്ദ്യ ദിവ്യ ശ്രീ. യൂഹാനോൻ റമ്പാൻ

**സെന്റ് ഗ്രിഗോറിയോസ് മൗണ്ട് ചാപ്പൽ**

**കൊട്ടാരക്കര**

*Inserted by*

അഭ്യുദയകാംക്ഷികൾ



# ബുദ്ധിമാൻ

ഫാ. മുകളിൽ

BUDHIMAN






## ചാരിറ്റി വിതരണം



മോസ് അഷ്ട ദശതി ചാരിറ്റി വിതരണം പരുമലയിൽ പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തുകൊണ്ടു പ്രസംഗിക്കുന്നു. ഫാ. വർഗീസ് പൊന്നോല, ജോൺ ജേക്കബ്, അലക്സ് കോശി, ഡോ. ജോർജ് ജോസഫ്, സഖറിയാ മാർ തെയോഫിലോസ്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. ജോൺ ശങ്കരത്തിൽ, പ്രൊഫ. മേരി മാത്യു.

## ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം

പഠനത്തിലൂടെ സേവനതല്പരരായി മലങ്കരസഭയിലെ എല്ലാ ഹൈസ്ക്കൂൾ വിദ്യാർത്ഥികളെയും തോളോടുതോൾ ചേർന്ന് നിൽക്കുക എന്നതു ലക്ഷ്യമാക്കി വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഹൈസ്ക്കൂൾ കോൺഫറൻസ് കോട്ടയം മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ വച്ച് ഓഗസ്റ്റ് 13,14,15 തീയതികളിൽ നടത്തപ്പെട്ടു. ആരാധന, പഠനം, സേവനം എന്നിവ ലക്ഷ്യമാക്കി നയിച്ച ത്രിദിന ക്യാമ്പിൽ ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിരവധി വിദ്യാർത്ഥികൾ പങ്കെടുത്തു. അഭി. ഗീവർഗീസ് മാർ കൂറിലോസ്, ഡോ. സഖറിയാ മാർ തെയോഫിലോസ്, ഫാ. തമ്പി വർഗീസ്, ഫാ.അജി തോമസ് ഫിലിപ്, ഫാ. ഏബ്രഹാം തോമസ്, ഫാ. നൈനാൻ ജോർജ്, ഡീ. ഏബ്രഹാം മാത്യു, പ്രൊഫ. ഇ. ജോൺ മാത്യു, ഡോ. മാത്യു പി. ജോർജ്, കെ.സി. സഖറിയാ, കോശി മാത്യു, ജെമിൻ ഡി. വർഗ്ഗീസ്, നിതിൻ മാത്യു, തോമസ്, ജേക്കബ് ജോൺ, പ്രൊഫ. പി. കെ.കുര്യൻ, ബിനു എം. മാത്യു, ബിദുല മറിയം ബേബി, അരുൺ വി. റോയി, ജിയ, അജീഷ് മാത്യു, വിബിൻ ബാബു, അനൂപ് തോമസ് അലക്സാണ്ടർ, ആൽബിറ്റ്, അനു പൗലോസ് എന്നിവർ വിവിധ പ്രോഗ്രാമുകൾക്ക് നേതൃത്വം നൽകി.

## ഗാനങ്ങൾ ക്ഷണിക്കുന്നു

**കോട്ടയം:-** ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ശ്രുതി സ്ക്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക് പ്രസിദ്ധീകരിക്കുന്ന 'കൺവെൻഷൻ ഗാനങ്ങൾ-2012' സി.ഡി.യിലേക്ക് ഗാനങ്ങൾ ക്ഷണിക്കുന്നു. സംഗീതം നൽകിയോ അല്ലാതെയോ ഉള്ള ഗാനങ്ങൾ ഡയറക്ടർ, ശ്രുതി, ഓർത്തഡോക്സ് സെമിനാരി, ചുങ്കം, കോട്ടയം-1 എന്ന വിലാസത്തിൽ ആഗസ്റ്റ് 10-നു മുമ്പ് ലഭിക്കത്തക്ക വിധത്തിൽ അയച്ചു തരണം. സഭയിലെ വിവിധ കൺവെൻഷനുകളിൽ വിശ്വാസികൾക്ക് ഒരുമിച്ച് ആലപിക്കുന്നതിന് ഉതകത്തക്ക വിധത്തിൽ ലളിതമായ ഗാനങ്ങൾക്കാണ് പ്രാമുഖ്യം നൽകുക.

## തൃക്കൈയിൽ നിന്നും തിരുമധുരം



വലിയ പിതാവിൽ നിന്നും പിറന്നാൾ മധുരം നുകരുന്ന മലങ്കര സഭയുടെ ശ്രേഷ്ഠ ഇടയൻ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ.

## റാങ്ക് നേടി



സൺഡേസ്ക്കൂൾ 12-ാം ക്ലാസിൽ 94% മാർക്കോടെ ഒന്നാം റാങ്ക് നേടിയ സുദീപ് മാത്യു ജോർജ്. കങ്ങഴ സെന്റ് തോമസ് ഇടവകയിൽ പുതുപ്പറമ്പിൽ ജോർജ് പി. മാത്യുവിന്റെയും ജാൻസി ജോർജിന്റെയും മകൻ.



സൺഡേസ്ക്കൂൾ 'പ്രതിഭാ സ്ഥാനവും 10-ാം ക്ലാസിൽ 3-ാം റാങ്കും കരസ്ഥമാക്കിയ ബിനി റേച്ചൽ മാത്യു കങ്ങഴ സെന്റ് തോമസ് ഇടവകയിൽ പുതുപ്പള്ളിപറമ്പിൽ മാത്യു ജോണിന്റെയും ബിന്ദു മാത്യുവിന്റെയും മകൾ.

## ലഹരി വിരുദ്ധ സന്ദേശ യാത്ര

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 2011 ഓഗസ്റ്റ് 26-30 വരെ സന്ദേശയാത്ര കാസർകോഡ് മുതൽ തിരുവനന്തപുരം വരെ എല്ലാ ഭദ്രാസനങ്ങളുടെയും നേതൃത്വത്തിൽ സ്വീകരണവും വാഹന റാലിയും തെരുവുനാടകവും നടത്തി. മലങ്കരസഭയിലെ അഭി. പിതാക്കന്മാർ, കേന്ദ്ര സംസ്ഥാന മന്ത്രിമാർ, എം.പിമാർ, എം.എൽ.മാർ, വൈദികർ, യുവജനപ്രസ്ഥാനം പ്രവർത്തകർ എന്നിവർ വിവിധ സ്ഥലങ്ങളിൽ നേതൃത്വം നൽകി. തുമ്പമൺ തണ്ണിത്തോട്ടിലെ യുവജനപ്രസ്ഥാനമാണ് തെരുവുനാടകം നടത്തിയത്.

## ജൂബിലി



മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികനും ചെപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗവുമായ മുട്ടം ആഞ്ഞിലി വടക്കടത്ത് വന്ദ്യ എം.കെ. മത്തായി അച്ചന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി മാതൃ ഇടവകയായ ചേപ്പാട് വലിയപള്ളിയുടെ ആഭിമുഖ്യത്തിൽ ആഘോഷിച്ചു.

## പ്രസിഡന്റ്



കേരള മദ്യനിരോധന സമിതി സംസ്ഥാന പ്രസിഡന്റായി റവ. ഡോ. ജേക്കബ് മണ്ണാറപ്രായിൽ കോർ-എപ്പിസ്ക്കോപ്പയെ കൊച്ചിയിൽ ചേർന്ന സംസ്ഥാന കൗൺസിൽ തെരഞ്ഞെടുത്തു. തൃക്കുന്നത്തു സെമിനാരി മാനേജർ, സഭാ മാനേജിംഗ് കമ്മറ്റിയംഗം, വർക്കിംഗ് കമ്മറ്റിയംഗം, അങ്കമാലി ഭദ്രാസന സെക്രട്ടറി എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്.

## കുഴി വര...



അങ്ങനെ അയാൾ ആ കുഴിയിൽ നിന്നുകൊണ്ട് ഒരു വീരഗാഥരചിച്ചു. കേരളത്തിന്റെ തനത്മുദ്രയായ ഗട്ടറുകളിലൊന്നിൽ നിന്നുകൊണ്ട്. ഈ സംസ്ഥാനത്തിന്റെ ഗതാഗത ശൃംഖലയുടെ ശോച്യാവസ്ഥയ്ക്ക് ഒരു മേലാപ്പുകൂടി ചാർത്തി.

ചിത്രകാരനായ ഷാജി മലയാലപ്പുഴയാണ് അധികാരികളുടെ കണ്ണിലെ ഈ 'അ'കൃത്യം നിർവ്വഹിച്ചത് ഇക്കഴിഞ്ഞ ഓഗസ്റ്റ് -25-ന് സംസ്ഥാന പാതകളിൽ തകർച്ചക്ക് ഒന്നാം സ്ഥാനം നേടിയ പുനലൂർ-മൂവാറ്റുപുഴ റോഡിലാണ് ഈ ഒറ്റയാൻ പോരാട്ടം അരങ്ങേറിയത്. അച്ചടി-ദൃശ്യമാധ്യമങ്ങൾ പ്രാധാന്യത്തോട് ആ ദിവസങ്ങളിൽ ഇത് പ്രചരിപ്പിക്കുകയും ചെയ്തു. റോഡു പണിയുടെ തുകയിൽ പകുതിയിലേറെയും വെള്ളാനകൾ അപഹരിക്കുന്ന ഈ നാട്ടിൽ ദന്തഗോപുരനാഡികൾ ഇതൊക്കെ ശ്രദ്ധിക്കുമോ ആവോ. പത്തനംതിട്ട നഗരസഭയിലെ ചില പരിഷ്കാരങ്ങൾക്ക് ഒരു വഴിയോര കാർട്ടൂൺ പ്രദർശനം ഹേതുവായി എന്നൊരു പൂർവ്വചരിത്രം ഈ കലാകാരനുണ്ട്. പ്രതിരോധ ജീവികൾക്ക് വംശനാശം വന്നുകൊണ്ടിരിക്കുന്ന ഇക്കാലത്ത് മലങ്കരസഭയുടെ കോളമിസ്റ്റായ മലയാലപ്പുഴക്ക് ഒരുപിടി ആശംസകൾ.

## സ്ഥാനം നേടി



2011 -ലെ Limca Book of Records ൽ Topiary യ്ക്ക് ശ്രീമതി സൂസമ്മ ഇട്ടി സ്ഥാനം നേടി. പരിയാരം സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. അഞ്ചേരി മഠത്തിൽ ശ്രീ. ഇട്ടി വർഗീസിന്റെ ഭാര്യ.

## അവാർഡ്



2010-11 വർഷത്തെ മികച്ച ഹയർസെക്കണ്ടറി അദ്ധ്യാപികയ്ക്കുള്ള അവാർഡ് നേടിയ സി.ഒ. ഷേർളി. ഉമ്മന്നൂർ മാർ ശെമവൂൻ ദെസ്തുനി ഇടവകാംഗം. നിലമേൽ എം.എം. ഹയർസെക്കണ്ടറി സ്ക്കൂൾ പ്രിൻസിപ്പാൾ

# എസ്ഥേർ 6

ഷാജി മലയാലപ്പുഴ
















തുടരും.



91-ാം പിറന്നാൾ,
ഒക്ടോബർ 29

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11*
*Licence No. KL/CR/KTM/WPP-24/2009-11.*
*Licenced to Post Without Pre-payment*

# ചേപ്പാട് പള്ളി പെരുന്നാൾ



**ചേപ്പാട് മാർ ദീവന്നാസ്യോസ് കബറടങ്ങിയിരിക്കുന്ന മലങ്കരസഭയുടെ പ്രഖ്യാപിത തീർത്ഥാടന കേന്ദ്രം**



കബർ മുറി



പള്ളിമേട



വി. മദ്ബഹായിലെ ചുവർ ചിത്രങ്ങൾ

## ചേപ്പാട് സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-